


കഹത് കബീർ, സുനൊ ഭായി സാധോ! -- ഭാഗം - 1

(കബീർ പറയുന്നു, കേൾക്കു സജ്ജനങ്ങളേ!)

*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o*o

തത്വചിന്തകനും, കവിയും ആയ കബീർ ദാസിൻെറ ജനനം വർഷം 1440ൽ ആയിരുന്നു. അദ്ദേഹത്തിൻെറ മാതാ-പിതാക്കളെ പററി ശരിയായ അറിവില്ല.

അദ്ദേഹത്തിൻെറ ജന്മത്തെ പററി കിംവദന്തികൾ പറയുന്നത്:

മഹർഷി രാമാനന്ദ് സ്വാമി, വാസ്തവം അറിയാതെ, ഒരു വിധവയായ ഹിന്ദുസ്ത്രീയെ, പുത്രവതിയാവാൻ അശീർവ്വദിച്ചു.

ആ വിധവസ്ത്രീ ഒരു പുത്രൻെറ അമ്മയായപ്പോൾ, ലോകോപവാദത്തിൽ നിന്ന് രക്ഷപ്പെടാൻ, തൻെറ പുത്രനെ ഒരു കുളക്കരയിൽ ഉപേക്ഷിച്ചു.

ദൈവഗത്യാ, നീരു എന്നു പേരായ, ഒരു മുസ്ലീം നെയ്ത്തുകാരൻ, കുഞ്ഞിനെ എടുത്ത്, തൻെറ ഭാര്യ, നീമാവും ചേർന്ന് വളർത്തു.

കഷ്ടിച്ചു ജീവിതം നയിച്ചുകൊണ്ടിരുന്ന അവർ,

അള്ളാഹു അക്ബറിൻെറ ദയയാൽ കിട്ടിയ,

ആ കുഞ്ഞിന് 'കബീർ' എന്ന് നാമധേയം ചെയ്തു. (കബീർ = മഹാൻ).

കുടുംബത്തൊഴിലായ നെയ്ത്തുപണിയിൽ കബീറും ഏർപ്പെട്ടു.

കൈകൾ തറിയിൽ ചലിക്കുമ്പോൾ, കബീറിൻെറ മനസ്സ് ദൈവഭക്തിയിൽ ലയിച്ചിരിക്കും.



ഒരു ദിവസം കബീർ തളർന്നുപോയി, ഗംഗാ നദീതീരത്തിലെ കൽപ്പടവിൽ കിടന്ന് ഉറങ്ങിപ്പോയി.

അതിരാവിലെ, മഹർഷി രാമാനന്ദ് സ്വാമി, കുളിക്കുവാൻ
കൽപ്പടവുകളിൽ ഇറങ്ങുമ്പോൾ, അദ്ദേഹത്തിൻെറ കാലു തട്ടിയത് ഒരു മനുഷ്യൻെറ ശരീരത്തിലാണ് എന്നറിഞ്ഞപ്പോൾ,
"രാം, രാം" എന്ന് ഉച്ചരിച്ചു.
കബീർ രാമനാമത്തെ ഗുരുവിൻെറ ഉപദേശമായി സ്വീരകിച്ച്,
മഹർഷി രാമാനന്ദ് സ്വാമിയെ തൻെറ ഗുരു ആക്കി.
സന്ത് കബീർ ദാസ് വർഷം 1518 ൽ മഹഗറിൽ സമാധിയടഞ്ഞു.
ചരിത്രം എത്രത്തോളം വിശ്വസനീയമാണെന്നത്, ഒരു തർക്കവിഷയം ആയിരിക്കാം. പക്ഷേ ഇന്ന്, നമ്മുടെ കൺമുമ്പിൽ കാണുന്ന കബീറിൻെറ
'ദോഹെ' (ഈരടികൾ), ശാശ്വതമായ സത്യങ്ങൾ തന്നേ.
ഈ 'ദോഹെ', സർവ്വധർമ്മങ്ങളിലും, സർവ്വമതങ്ങളിലും, അടങ്ങിയിരിക്കുന്ന ജീവിത തത്വങ്ങളെയും, ജീവിതസത്യങ്ങളേയും,
സരളമായ ഹിന്ദി ഭാഷയിൽ, പാമരർക്കുപോലും മനസ്സിലാവുന്ന രീതിയിലാണ് സന്ത് കബീർ രചിച്ചിട്ടുള്ളത്.
"കഹത് കബീർ, സുനൊ ഭായി സാധോ!" എന്ന വാക്യം, അദ്ദേഹത്തിൻെറ
ഈരടികളിൽ (ദോഹെ) മിക്ക സ്ഥലത്തും കാണുന്നതാണ്.
സന്ത് കബീർ രചിച്ചിട്ടുള്ള അസംഖ്യം ദോഹെകളിൽ, വളരെ കുറച്ചു മാത്രമേ ഈ വിവർത്തനത്തിൽ അടങ്ങിയിട്ടുള്ളു.
ഈ ദോഹെകളെ പദ്യരൂപത്തിൽ വിവർത്തനം ചെയ്യുവാനുള്ള പാണ്ഡിത്യം എനിക്കില്ല. അതിനാൽ, അടങ്ങിയിരിക്കുന്ന ആശയങ്ങളെ ഗദ്യ രൂപത്തിൽ വിവർത്തനം ചെയ്തിരിക്കുന്നു.
മാട്രിക്കുലേഷൻ വരെയുള്ള എൻെറ മലയാളഭാഷയിലെ പരിജ്ഞാനത്തിൽ വന്നുപോയ, വ്യാകരണപ്പിഴകളേയും, അക്ഷരത്തെറ്റുകളേയും, ക്ഷമിക്കുവാൻ വായനക്കാരോട് അഭ്യർത്ഥിക്കുന്നു.

---

1- ഗുരുനാഥനും, ഗോവിന്ദനും (ശ്രീകൃഷ്ണൻ) ഒരുമിച്ച്,
എൻെറ മുമ്പിൽ വന്നാൽ, ആരെ ആദ്യം നമസ്കരിക്കണം?
ഗുരുനാഥനെ ആദ്യം, ഗോവിന്ദനെ പിന്നെ, എന്നതിൽ സംശയം വേണ്ടാ.
കാരണം ഗുരുനാഥനാണ്, ഈശ്വരജ്ഞാനം ഉപദേശിച്ചു തന്നത്.

2 - ഗുരുവും, ഈശ്വരനും നേത്രങ്ങളിൽ രണ്ടു രൂപത്തിൽ
കാണുന്നുവെങ്കിലും, മനസ്സിൽ കാണുന്നത് ഒരേ രൂപമാണ്.
'ഞാൻ' എന്ന അഹംഭാവം ഇല്ലാതെ, ഈശ്വരഭജനം ചെയ്താൽ,
സർവ്വദോഷങ്ങളും അകന്ന്, ഹരിദർശനം ലഭിക്കും.

3 - ഗുരു ഇല്ലെങ്കിൽ ജ്ഞാനമില്ല, മോക്ഷമില്ല, സത്യത്തെ
അറിയുകയില്ല, മനസ്സിലെ അന്ധകാരം നീങ്ങുകയുമില്ല.

4 - ഇഹലോകത്തിൽ ഗുരുവിന്ന് സമമായി ദാനം ചെയ്യുന്നവൻ ഇല്ല;
ശിഷ്യന്നു സമമായി യാചകൻ ഇല്ല.
മൂന്നു ലോകങ്ങളിലും ഉള്ള ജ്ഞാനങ്ങളെല്ലാം,
ശിഷ്യന്ന് പകർന്ന് കൊടുക്കുന്നത് ഗുരുവാണ്.

5 - ജ്ഞാനം കിട്ടുവാൻ ഗുരുവിൻെറ ചരണങ്ങളെ പൂർണ്ണമനസ്സോടെ
ശരണം പ്രാപിക്കണം; ഗുരുവിൻെറ മുമ്പിൽ
ഗർവ്വിഷ്ഠനായിരുന്നാൽ, എന്നന്നേക്കും അജ്ഞാനിയിരിക്കും.

6 - ഇരുമ്പിനെ സ്വർണ്ണം ആയി മാററുന്ന പാരസ്മണിയുടെ മഹത്വം
ജ്ഞാനികൾക്ക് അറിയും;

അതുപോലെ, ഗുരു ജ്ഞാനോപദേശത്താൽ ശിഷ്യനെ മഹാനാക്കുന്നു

7 - ഗുരുവിനെ ഉപേക്ഷിച്ച്, വേറെ ആരേയെങ്കിലും വിശ്വസിക്കുന്നവന്ന്, മനശ്ശാന്തി കിട്ടുകയില്ല;
മാത്രമല്ല, അവന്ന് നരകത്തിൻെറ വാതിലും അടഞ്ഞിരിക്കും.

8 - ഗുരു കുശവനും, ശിഷ്യൻ ചൂളയിൽ വെക്കാത്ത കുടവും ആണ്;
കുടത്തെ കുശവൻ അകത്തും, പുറത്തും തട്ടി തട്ടി മൃദുവാക്കുന്നതുപോലെ,
ശിഷ്യൻെറ ദേഹത്തയും, മനസ്സിനേയും, ഗുരു ആദരണീയ വ്യക്തിയാക്കുന്നു.

9 - ഗുരുവെ, തൻെറ ശിരസ്സിലെ കിരീടമായി വീക്ഷിക്കു.
ഗുരുവിൻെറ കൽപനയെ ശിരസാ വഹിക്കുന്ന ശിഷ്യന്ന്,
ത്രിലോകങ്ങളിലും ഭയമില്ലാതെ ജീവിക്കാം.

10 - ഈശ്വരൻ പിണങ്ങിയാൽ, ഗുരുവേ ശരണം;
ഗുരു പിണങ്ങിയാൽ, ശരണം എവിടേയും ഇല്ല.

11 - ഈശ്വരഭക്തി ലഭിക്കുവാൻ, ഗുരുവിൻെറ കൃപ വേണം;
ഗുരുഭക്തി ഇല്ലെങ്കിൽ, ഈശ്വരനും സഹായിക്കുകയില്ല.

12 - സൂർയ്യോദയത്തിൽ അന്ധകാരം നീങ്ങുന്നു;
ഗുരു തരുന്ന ജ്ഞാനത്താൽ, ദുർബുദ്ധി നീങ്ങുന്നു.
കബീർ പറയുന്നു:- അതിലോഭത്താൽ സദ്ബുദ്ധിയും,
അഭിമാനത്താൽ ഭക്തിയും നഷ്ടമാവുന്നു.

13 - ധ്യാനം ഇല്ലെങ്കിൽ ഭക്തി ഇല്ല; ഭക്തി ഇല്ലെങ്കിൽ ധ്യാനം ഇല്ല;
വസ്ത്രത്തിലെ ഊടയും, പാവും പോലെ,
രണ്ടും ഇണഞ്ഞിരിക്കുന്നു.

14 - കാമ-ക്രോധ-ലോഭങ്ങൾ മനസ്സിൽ ഉള്ളപ്പോൾ, ഭക്തിക്കു സ്ഥലമില്ല;
കുടുംബം, ജാതി, ഗർവ്വം എന്നിവയെ ത്യജിച്ചാലെ ഭക്തി വരുകയുള്ളു.

15 - മറ്റുള്ളവരെ അനുകരിച്ച് ഭക്തി വരുകയില്ല;
വന്നാലും, കഷ്ടകാലം വരുമ്പോൾ  അകന്നുപോവും.
പാമ്പ്  ചട്ട  ഊരുന്നതുപോലെ.

16 - ഭക്തി ഭക്തി എന്ന് പറഞ്ഞു നടന്നാൽ, ഭക്തി വരുകയില്ല;
ഗുരുനാഥൻെറ കൃപയാലെ, ഭക്തി ലഭിക്കുകയുള്ളു.

17 - സംസാരത്തിലെ മായാ-മോഹങ്ങൾ  മിത്ഥ്യയാണ്;
ഏതു ഗൃഹത്തിൽ സുഖ-സമ്പത്തികൾ അധികം ഉണ്ടോ,
അവിടെയും, അതേ തോതിൽ ദുഖങ്ങളും ഉണ്ടാവും.

18 - മായാ-മോഹങ്ങൾ, ശർക്കരപ്പാവ്  പോലെയാണ്;
ഒരിക്കൽ സ്വാദറിഞ്ഞാൽ, പിന്നെ ഉപേക്ഷിക്കുകയില്ല.
സത്ഗുരുവിൻെറ കൃപയില്ലാതെ, മോഹപാശങ്ങൾ നീങ്ങുകയില്ല.

19 - മായയും, ഛായയും (നിഴൽ)  ഒരുപോലെയാണ്;
രണ്ടും, ഭക്തജനങ്ങളുടെ പിന്നാലെയും,
ലുബ്ധന്മാരുടെ മുമ്പിലും, ഓടി നടക്കുന്നു.

ആർക്കും അവയെ സ്പർശിക്കുവാൻ പോലും കഴിയുകയില്ല.

20 - മായക്കുണ്ട് രണ്ടു രൂപങ്ങൾ;
ആദ്യത്തേത് ദൈവികം, മറേറത് അസുരീകം.
ദൈവീകരൂപത്തെ വരിച്ചാൽ മോക്ഷം;
അസുരീകരൂപത്തെ വരിച്ചാൽ നരകം.

21 - ധനം, പുത്രമിത്രങ്ങൾ, ഗൃഹം എന്നിവയെ
ത്യജിക്കുന്നത് മഹാമായയും,
സൌന്ദർയ്യം, കീർത്തി, ബഹുമാനം എന്നിവയെ
ത്യജിക്കുന്നത് അൽപമായയും, ആണെങ്കിലും,
അവ രണ്ടും അവസാനം ദുഖത്തിൽ എത്തിക്കുന്നു.

22 - മായ വിളക്കിൻെറ ശോഭയാണെങ്കിൽ,
മനുഷ്യർ ഈയ്യാംപാററകളാണ്;
ഈയ്യാംപാററകൾ വിളക്കിൻെറ പ്രകാശത്തെ സ്നേഹിച്ച്,
മൃത്യു അടയുന്നപോലെ, മായയുടെ വലയിൽ കുടുങ്ങിയാലും,
രക്ഷപ്പെടുന്നവരെ വിരളമായേ കാണുകയുള്ളു.

23 - അഹോരാത്രം മൃത്യു തലയ്ക്കു മീതെ നിൽക്കുമ്പോൾ,
ജീവനിൽ ആശ വെക്കുന്നത്, മിഥ്യയല്ലേ?
ശരീരത്തിൽ പ്രാണൻ ഉള്ളതുവരെ നാമസ്മരണം ചെയ്യു;
അല്ലെങ്കിൽ മൃത്യു വരുമ്പോൾ, ആ അവസരം നഷ്ടപ്പെടും.

24 - മൃതശരീരം ദഹനം ചെയ്താലും ശരി, മണ്ണിൽ പുതച്ചാലും ശരി,

കാലക്രമേണ ആ ചാരത്തിൻെറ മുകളിലായാലും,
മണ്ണിൻെറ മുകളിലായാലും, പച്ച നിറം ഉള്ള പുല്ല് മുളക്കുന്നു.
ജീവനുള്ളപ്പോൾ,സുഖസമൃദ്ധികളും,സന്തോഷവും അനുഭവിച്ച്;
മരണം വന്നതിൽ പിന്നെ, പുല്ലിന്ന് സ്ഥലംകൊടുക്കുന്നു.
ജീവിതത്തിലെ ഈ മർമ്മത്തെ ഓർമ്മ വെക്കു.

25 - ഭഗവാൻെറ ഭക്തരെ കാണുമ്പോൾ,
മുഖം തിരിക്കുന്നവർ മൂഢരാണ്;
ജീവിതത്തിലെ ഒരു ഉത്തമ സന്ദർഭം,
അവരുടെ കയ്യിൽ നിന്ന് വീണുപോയി.

26 - ഈയ്യാംപാററകൾ വിളക്കിൻെറ പ്രകാശത്തെ സ്നേഹിച്ച്,
മൃത്യു അടയുന്നപോലെയാണ്, കാമിയുടെയും സ്ഥിതി.
വിഷയവാസനകളിൽ മുഴുകി, നാരീ സൌന്ദർയ്യത്തിൽ മയങ്ങി,
ദുഖങ്ങൾ അനുഭവിച്ച്, ഒരു ദിവസം കാമജ്വാലയാൽ
മൃത്യു അടയുന്നു.

27 - ഗുരുവിൻെറ കൃപാപാത്രനും, ഗുരുവിൻെറ ആജ്ഞാപാലകനും
ആയ മനുഷ്യൻ കാക്കയിൽ നിന്ന് അരയന്നമായി മാറുന്നു.
അതായത്, അവൻെറ മനസ്സ് ശുദ്ധമായി, കീർത്തി നേടുന്നു.

28 - ഗുരുവിൻെറ ആജ്ഞകളെ അനുസരിക്കാതെ,
തന്നിഷ്ടം പോലെ നടക്കുന്നവൻ,
ഇഹലോകത്തിലും, പരലോകത്തിലും
അലഞ്ഞു തരിഞ്ഞ്, ദുഖം അനുഭവിക്കുന്നു.

29 - കബീർ പറയുന്നു: ഗുരുവിൻെറ ആജ്ഞാപാലകൻ,
ഗുരുവിൻെറ പ്രേമപ്രാപ്തനും, സുഖ-സമ്പത്തിവാനും ആവുന്നു.

30 - സത്സ്വഭാവികളോടുള്ള പ്രേമം, എന്നന്നേക്കും നിലനിൽക്കും;
കരിങ്കല്ല് എത്രകാലം വെള്ളത്തിൽ മുക്കി വെച്ചിരുന്നാലും,
പുറത്തെടുത്താൽ,അതിൻെറ തീ ഉണ്ടാക്കാനുള്ള കഴിവ് പോവുകയില്ല.

31 - ഇഹലോകത്തിൽ പ്രേമം പലവിധമുണ്ടാം;
സദ്ഗുരുവിലുള്ള പ്രേമം മാത്രമേ ശാശ്വതം.

32 - ബുദ്ധിമാന്മാരെ ത്യജിച്ച്, മൂഢരോടെ ചേരുന്നവൻ,
ഗംഗാതീരത്തിൽ വെള്ളം കോരാൻ ,
കിണറു കുഴിക്കുന്നവൻ പോലെ.

33 - കാമുകൻെറ ഗുരു കാമിനി, ലോഭിയുടെ ഗുരു ധനം,
കബീറിൻെറ ഗുരു സന്ത്, സന്ത്ജനങ്ങളുടെ ഗുരു ശ്രീരാമൻ.

34 - കബീർ പറയുന്നു: വിധി ആദ്യം ഉണ്ടായി, ശരീരം പിന്നെ ഉണ്ടായി;
എന്നാലും, മനസ്സിന്ന് ഒട്ടും ധൈര്യം ഇല്ല;
എല്ലാം അറിഞ്ഞിരുന്നും, മനസ്സിന്ന് സന്തോഷം ഇല്ല.

35 - ലോഭം നിറഞ്ഞ മനസ്സിൽ, ജ്ഞാനവും ഇല്ല, ഭക്തിയും ഇല്ല;
ജ്ഞാനവും, ഭക്തിയും ഉള്ള മനസ്സിൽ, ലോഭം വരുകയില്ല.
സൂര്യനും, രാത്രിയും ഒന്നിച്ച നിൽക്കുന്നില്ലല്ലോ.

36 - കബീർ പറയുന്നു: അദ്ധ്വാനിച്ച് കിട്ടിയ ധനം നിലനിൽക്കും;
സപ്ത സമുദ്രങ്ങളിലും മുങ്ങിപ്പോവുകയില്ല.
അദ്ധ്വാനത്തിൻെറ ഫലം, എപ്പോഴും ശ്രേഷ്ടമായിരിക്കും.

37 - സഹനശീലം, സേവാഭാവം, പ്രേമഭാവം, ഗുരുവിൻെറ കൂടെ താമസം,
എന്നീ സത്ഗുണങ്ങൾ ഉള്ളവൻെറ കൂടെ,
വെള്ളത്തിൽ മത്സ്യം എന്ന പോലെ ജീവിക്കണം.

38 - കബീർ പറയുന്നു: ധർമ്മത്തിൻെറ വേര് ദയ,ദുഖത്തിൻെറ വേര് പാപം;
ക്ഷമയുള്ള സ്ഥലത്തിൽ ധർമ്മം ഉണ്ട്,
ദയയുള്ള സ്ഥലത്തിൽ ദൈവം ഉണ്ട്.

39 - ഭൂമിയിൽ വേനൽക്കാലത്ത് വിള്ളലുകൾ ഉണ്ടായാൽ,
വർഷക്കാലത്ത് ആ വിള്ളലുകൾ അടയുന്നു;
വസ്ത്രം കീറിപ്പോയാൽ, തുന്നിക്കൂട്ടാം;
ശരീരം കീറിപ്പോയാൽ(രോഗം വന്നാൽ),ഔഷധത്താൽ ശരിയാക്കാം;
പക്ഷേ, ഉടഞ്ഞ മനസ്സിനെ ഒട്ടിക്കാൻ ഉപായം ഒന്നുമില്ല.

40 - കബീർ പറയുന്നു: തോട്ടക്കാരന്ന് പുഷ്പങ്ങൾ സ്വാഗതം പറയുന്നു;
വിരിഞ്ഞ പുഷ്പങ്ങൾ ആ സമയം പറിക്കപ്പെടുന്നു;
വിരിയാത്ത മൊട്ടുകൾ, വിരിഞ്ഞതിൽ പിന്നെ പറിക്കപ്പെടും.
ജീവൻെറയും ഗതി ഇതുപോലെയാണ്,
ഏതിൻെറ ആയുസ്സ് പൂർണ്ണമായോ, അവ ഇന്ന് മൃത്യുവിന്നുള്ള ഇര,
പൂർണ്ണമാവാത്തവ നാളെ മൃത്യുവിന്നുള്ള ഇര.

41 - കബീർ പറയുന്നു: വാർദ്ധക്യം നായക്കു തുല്യം, യൌവനം മുയലിനും;
യൌവനമായ മുയലിനെ ആക്രമിപ്പാൻ,
വാർദ്ധക്യമായ നായ തക്കം നോക്കി നിൽക്കുന്നു;
ഹേ, മനുഷ്യാ, വാർദ്ധക്യത്തിൻെറയും മൃത്യുവിൻെറയും നടുവിൽ
നിൻെറ കുടിൽ നിൽക്കുന്നു, നിൻെറ സാമർത്ഥ്യം അല്ല;
ഈ സത്യത്തിൽ നിന്ന് നിനക്ക് രക്ഷയില്ല.

42 - കബീർ പറയുന്നു: മായയും, വേശ്യയും ഒരേ ജാതിയിൽ പെടും;
വരുന്നവരെ സ്വീകരിക്കും, പോവുന്നവരെ തുരത്തിയടിക്കും.

43 - കാമിപുരുഷന്ന് ഉപദേശങ്ങൾ രുചിക്കുകയില്ല;
അവൻ വിഷതുല്യമായ കാമത്തെ തേടി നടക്കുന്നു.
ചഞ്ചലമനസ്സിനാൽ ബുദ്ധിഭ്രഷ്ടവും വരുന്നു.

44 - ഗുരു അജ്ഞാനി ആയാൽ, ശിഷ്യൻ ജ്ഞാനി ആവുമോ?
കുരുടന്ന് വഴി കാണിക്കാൻ, വേറൊരു കുരുടന്ന് കഴിയുമോ?
ആ ഗുരു ശിഷ്യന്മാർ കാലക്രമേണ ജീവിതം വ്യർത്ഥമാക്കുന്നു.

45 - കഴുത്തിൽ മാലയും, നെററിയിൽ പൊട്ടും, കാഷായവസ്ത്രവും,
ധരിച്ചിരുന്നാലും, ഭക്തി വരുകയില്ല.
തലമുടിയും, താടി-മീശയും മുണ്ഡനം ചെയ്ത്,
തീർത്ഥാടനം ചെയ്താലും, ഭക്തി വരുകയില്ല.
ആഡംഭരത്താൽ അല്ല, മനസ്സാൽ ആണ് ഭക്തി ലഭിക്കുന്നത്.

46 - കബീർ പറയുന്നു: മനസ്സ് മലിനമായും, ദേഹം ശുദ്ധമായും
ഇരിക്കുന്ന സ്ഥിതി, കൊക്കിന്ന് സമമാണ്;
ഇതിനേക്കാളും ഭേദം കാക്കയാണ്; അകത്തും പുറത്തും ഒരേ നിറം.

47 - കബീർ പറയുന്നു: പ്രേമം വയലിൽ മുളക്കുന്നില്ല,
അങ്ങാടിയിൽ വിൽക്കുന്നില്ല, പ്രാണത്യാഗം ചെയ്താലും കിട്ടുകയില്ല;
പ്രേമം ഒരു വ്യാപാര വസ്തു അല്ല.

48 - വേഷം ധരിച്ച് ശരീരത്തിനെ യോഗിപോലെയാക്കി നടിക്കാം;
മനസ്സിനെ നിയന്ത്രിക്കാതെ ആരും യോഗി ആവുകയില്ല.
മനോനിയന്ത്രണത്താൽ യോഗി ആയവന്ന്,വേഷം മാറേറണ്ടാ;
സർവ്വസിദ്ധികളും അവന്ന് ലഭ്യമാണ്.

49 - കബീർ പറയുന്നു: യാചിക്കുന്നത് മരണത്തിന്ന് തുല്യമാണ്;
കയ്യിൽ ഉണ്ടായിരുന്നിട്ടും, ദാനം ചെയ്യാത്തവൻ,
യാചകൻെറ മുമ്പിലേ തന്നെ മരിച്ചിരിക്കുന്നു.

50 - കബീർ പറയുന്നു: പഠിച്ച് പഠിച്ച് കല്ല് ആയി,
എഴുതി എഴുതി ഇഷ്ടികയായി;
എന്നാലും, ഹൃദയത്തിൽ ഒരു തുള്ളി പ്രേമം പോലും വന്നില്ല.

51 - കബീർ പറയുന്നു: അഹംഭാവം ഇല്ലാത്ത വാണി ഉച്ചരിക്കു,
കേൾക്കുന്നവർക്കും സുഖപ്രദം, സ്വയം ആനന്ദമയം.

52 - മന്ത്ര-തന്ത്രങ്ങളെല്ലാം പൊള്ളയാണ്; അതിൽ അകപ്പെടരുത്;

മുറിവൈദ്യൻെറ ചികിത്സയാൽ രോഗം മാറുമോ?
എപ്പോഴെങ്കിലും, കാക്ക ഹംസമായി മാറുമോ?

53 - കബീർ പറയുന്നു:
മനസ്സിൻെറ ഗതി ചിലപ്പോൾ ശുദ്ധം, ചിലപ്പോൾ മലിനം;
ചിലപ്പോൾ ശക്തിശാലി, ചിലപ്പോൾ ദുർബ്ബലൻ;
ചിലപ്പോൾ അഗ്നി സമാനം, ചിലപ്പോൾ മഞ്ഞുകട്ടി;
മനസ്സിനെപ്പോലെ ബഹുവേഷധാരി ഏതുമില്ല.

54 - ഈ സംസാരം മിഥ്യയാണ്; ബന്ധുമിത്രങ്ങൾ മായയും;
രാമനാമം മാത്രമേ സത്യം;സംസാരസാഗരം കടക്കുവാൻ ഉള്ള തോണി!

55 - വൃക്ഷം തൻെറ ഫലങ്ങളെ, താൻതന്നേ തിന്നുന്നില്ല;
നദി തൻെറ വെള്ളത്തെ, താൻതന്നേ കുടിക്കുന്നില്ല;
ഇവ രണ്ടും പരോപകാരം ചെയ്യുന്നു.
ഇതേപോലെ, സന്ത് ജനങ്ങൾ തങ്ങളുടെ ജീവിതത്തെ,
പരോപകാരത്തിനായി അർപ്പിക്കുന്നു.

56 - കബീർ പറയുന്നു:
മാനം നഷ്ടയാൽ, ആദരവും പോവുന്നു, സ്നേഹഭാവവും പോവുന്നു;
യാചിക്കാൻ തുടങ്ങിയാൽ ഇവ മൂന്നും നഷ്ടമാവുന്നു.

57 - സജ്ജനങ്ങളോട് ദൈനംദിനം സഹവസിക്കു;
ദുർഗ്ഗുണങ്ങൾ നീങ്ങി സത്ഗുണങ്ങൾ വരുന്നു.

58 - കബീർ പറയുന്നു: കാക്ക ആരുടേയും ധനം അപഹരിക്കുന്നില്ല;
കുയിൽ ആർക്കും ഒന്നും കൊടുക്കുന്നുമില്ല.
കുയിൽ തൻെറ മധുര ശബ്ദത്താൽ എല്ലാവരേയും ആകർഷിക്കുന്നു.
എപ്പോഴും, കുയിൽ പോലെ മധുരസ്വരത്തിൽ സംസാരിക്കു.

59 - കബീർ പറയുന്നു:
പദവിയും, ധനവും കിട്ടിയതിൽ, അഭിമാനം എന്തിനാ?
നിൻെറ അയൽവക്കത്തുകാരൻെറ ദുർഭാഗ്യം, നിനക്കും വരാം.

60 - കബീർ പറയുന്നു: സത്യം പറയുമ്പോൾ ജനങ്ങൾ വിശ്വസിക്കുന്നില്ല;
പക്ഷേ അസത്യത്തിൽ പൂർണ്ണമായി വിശ്വസിക്കുന്നു.
ഈ സംസാരം ഒരു പേപ്പട്ടി പോലെയാണ്; പ്രകോപിച്ചാൽ കടിക്കും.
സംസാരത്തിലെ ദുഷ്ട വിചാരങ്ങളിൽ ഇടപെടാതിരിക്കണം.

61 - കബീർ പറയുന്നു: ജ്ഞാനികൾ ഗർവ്വിഷ്ടരല്ല;
അവരുടെ മനസ്സ് സർവ്വജീവികളേയും സ്നേഹിക്കുന്നു;
സത്യമാർഗ്ഗത്തിൽ ചരിക്കുന്ന അവർ എല്ലാവരുടേയും
സുഖ-സമൃദ്ധികൾക്ക് വേണ്ടി പ്രാർത്ഥിക്കുന്നു.

62 - പ്രേമമായ അമൃതം ലഭിക്കണമെങ്കിൽ,
അത്യന്തം നമ്രതയോടിരിക്കണം.
ലോഭിക്ക് തൻെറ ശിരസ്സ് അർപ്പിച്ചാലും കിട്ടുകയില്ല.

63 - വിശപ്പ്, ഈശ്വരഭജനത്തിൽ വിഘ്നം വരുത്തും;
വിശപ്പടക്കിയാൽ, ശ്രദ്ധയോടെ ഈശ്വരഭജനം ചെയ്യാം.

64 - ഗൃഹസ്ഥികൾ വിജയത്തെ വിജയമായും.
പരാജയത്തെ പരാജയമായും ഗണിക്കുന്നു; ഭക്തന്മാർ നേരെ മറിച്ചും.
ഭക്തന്മാർ പരാജയത്തെ ഈശ്വരാനുഗ്രഹമായും,
വിജയത്തെ ഗർവ്വത്തിലേക്കുള്ള വഴിയായും വീക്ഷിക്കുന്നു.

65 - തോണിയിൽ വെള്ളം നിറഞ്ഞാൽ,
രണ്ടു കൈകളാലും കോരി ഒഴിക്കണം;
ഗൃഹത്തിൽ ധനം നിറഞ്ഞാൽ,
രണ്ടു കൈകളാലും പൂർണ്ണമനസ്സോടെ ദാനം ചെയ്യണം.
ഇതാണ് സജ്ജനങ്ങളുടെ ഗുണം.

66 - കബീർ പറയുന്നു:
പുത്രൻെറ ജനനത്തിൽ നീ കൈകൊട്ടി ചിരിക്കുന്നു;
ഈ സന്തോഷം എന്തിനാ? ഈ ലോകത്തിൽവരുന്നതും,പോവുന്നതും,
ഉണ്ടായിക്കൊണ്ടേയിരിക്കും.
ഉറുമ്പുകൾ അങ്ങോട്ടും, ഇങ്ങോട്ടും പോവുന്നതുപോലെ.

67 - കബീർ പറയുന്നു:
അദ്ധ്വാനത്താൽ നേടിയത് പാലിന്ന് തുല്യമാണ്;
യാചിച്ചു കിട്ടിയത് വെള്ളത്തിന്ന് തുല്യമാണ്;
തട്ടിപ്പറിച്ചു എടുത്തത് രക്തത്തിന്ന് തുല്യമാണ്.

68 - നല്ലപോലെ ആലോചിച്ച് സംസാരിക്കണം;
വാർത്തകൾക്ക് കൈ-കാലുകൾ ഇല്ല.

വീണുപോയ വാർത്തകളെ എടുക്കുവാൻ കഴിയുകയില്ല.
വാർത്തകൾ ചിലേടത്ത് ഔഷധമാവാം, ചിലേടത്ത് വിഷവും.

69 - കബീർ പറയുന്നു: ഈശരീരം ചൂളയിൽ വെക്കാത്ത മൺകുടമാണ്;
അതിനെ നീ ഗർവ്വത്തോടെ കൊണ്ടുനടക്കുന്നു;
മൃത്യുവിൻെറ ഒരേ ഒരു കല്ല് തട്ടിയാൽ മതി, കയ്യിലുള്ളത് നഷ്ടമായി.

70 - ജിഹ്വയെ തൻെറ നിയന്ത്രണത്തിൽ നിർത്തിയവൻ,
ഈ സംസാരത്തിൽ വിജയീഭവനാണ്;
നിയന്ത്രണം ഇല്ലെങ്കിൽ, മനസ്സിൽ അസംഖ്യം ദോഷങ്ങൾ ഉണ്ടാവും.

71 - കബീർ പറയുന്നു:
ലുബ്ധൻെറ ശേഖരിച്ചു വെച്ച ധനം, കള്ളൻ കട്ടുകൊണ്ടു പോവുന്നു;
ആ ധനം അവസാനം ഉപയോഗശൂന്യമായില്ലേ?

72 - കബീർ പറയുന്നു: മൂന്നു ലോകങ്ങളിലെ ധനം മുഴുവനും കിട്ടിയാലും,
ലോഭിയായ മനുഷ്യന്ന് തൃപ്തി വരുകയില്ല;
മരണസമയത്ത്, തൻെറ കൌപീനം പോലും
അവന്ന് കൂടെ കൊണ്ടുപോവാൻ കഴിയുന്നില്ലല്ലോ?

73 - കബീർ പറയുന്നു:
കഴുത്തിലെ മാലയും, നെററിയിലെ പൊട്ടും, കാഷായവസ്ത്രവും,
ബാഹ്യരൂപം മാററുന്നതിന്നുള്ള ആഢംബരങ്ങളാണ്;
രാമനാമത്തെ മാലയായി ധരിച്ച്, ഇന്ദ്രിയങ്ങളെ നിയന്ത്രിച്ചാൽ,
ജീവിതം രാമമയമായി ഭവിക്കുന്നു.

74 - മുതിർന്നോർ തന്ന ഉപദേശങ്ങളെ നിരാകരിച്ച്,
നീ ദുഷ്കർമ്മങ്ങൾ ചെയ്തു;
ഇപ്പോൾ എന്തിനാണ് പശ്ചാത്തപിക്കുന്നത്?
മുള്ളുമരം നട്ടതിൽ പിന്നെ, മധുരമായ മാമ്പഴം കൊതിക്കേണ്ടാ.
നിൻെറ കർമ്മഫലം നീ തന്നേ അനുഭവിക്കണം.

75 - മനസ്സിൽ അഹങ്കാരം ഉള്ളതുവരെ, ഗുരുവിനെ കിട്ടുകയില്ല;
ഗുരുവെ മനസ്സിൽ സ്ഥാപിച്ചാൽ, അഹങ്കാരത്തിന്ന് സ്ഥലമില്ല.
കബീർ പറയുന്നു: പ്രേമത്തിൻെറ ഇടുക്കുവഴിയിൽ,
ജ്ഞാനവും, അഹങ്കാരവും ചേർന്ന് നടക്കുവാൻ കഴിയുകയില്ല.

76 - കബീർ പറയുന്നു: ഈശ്വരസ്മരണവും, കീർത്തനങ്ങളും സത്യമാണ്,
മറേറതെല്ലാം കാലചക്രത്തിൽ കുടുങ്ങിയ മിത്ഥ്യയാണ്.

77 - വിഷയവികാരങ്ങളെ ത്യജിച്ച്,
ശരീരവും, മനസ്സും ഗുരുവിന്ന് സമർപ്പിക്കു;
അഹങ്കാരം ഇല്ലാതെ, ദൃഢഭക്തിയോടെയുള്ള ഭജനം,
ഭക്തനെ സംസാരത്തിൽ നിന്ന് വേർപ്പെടുത്തി,
ഈശ്വരൻെറ സന്നിധിയിൽ എത്തിക്കുന്നു.

78 - കബീർ പറയുന്നു:
മത്സ്യത്തിന്ന് വെള്ളത്തോടുള്ള പ്രേമം അനുപമമാണ്;
അങ്ങനെയുള്ള പ്രേമം വിരളമായെ കാണുവാൻ കഴിയൂ.
വെള്ളത്തിൽ നിന്ന് വേർപെട്ടാൽ, മത്സ്യം പ്രാണത്യാഗം ചെയ്യുന്നു.

79 - വെളുത്ത വസ്ത്രങ്ങൾ ധരിച്ചും, വെററില-അടയ്ക്ക മുറുക്കിയും,
നടക്കുന്നവർ  വെറും വേഷധാരികൾ മാത്രമാണ്.
കബീർ പറയുന്നു: ഗുരുഭക്തിയില്ലാതെ അവർ യമലോകം പോവുന്നു.

80 - കബീർ പറയുന്നു: ബാല്യാവസ്ഥ കളിച്ചും ചാടിയും കഴിച്ചു;
യൌവനം കാമവികാരങ്ങളിലും, ധനശേഖരത്തിലും കഴിച്ചു;
വാർദ്ധക്യം വന്നപ്പോൾ ആലസ്യവും, ക്ഷീണവും വന്നു;
മൃത്യു വന്നു, ദേഹം ചിതയിൽ കിടന്ന്  ഭസ്മം ആയി;
ഹേ, പ്രാണി, ഇതാണ് ജീവിതത്തിൻെറ മർമ്മം.

81 - കൊക്കു പോലെയുള്ള സ്വഭാവം, അരയന്നം പോലെയുള്ള വേഷം,
അങ്ങനെയുള്ളവൻ എങ്ങനെ ജ്ഞാനം നേടും?
അവൻ ജനന-മരണ ചക്രത്തിൽ അകപ്പെട്ടും,
മോക്ഷം അവന് വിധിച്ചിട്ടില്ല.

82 - കബീർ പിന്നേയും പിന്നേയും പറയുന്നു:
ഈശ്വരഭജനം ഇല്ലാതെ ഒരോരു ശ്വാസവും നഷ്ടമായി;
ഒരിക്കൽ നഷ്ടമായ ശ്വാസം, പിന്നെ തിരിച്ചു കിട്ടുകയില്ല.
നിൻെറ ജീവിതത്തിലെ ശ്വസോഛ്വാസങ്ങളുടെ എണ്ണം നിശ്ചിതമാണ്;
ഇപ്പോഴെങ്കിലും ഈശ്വരസ്മരണം ചെയ്യു.

83 - ഭിക്ഷുവിന്ന് ശബ്ദം വേണം; ശബ്ദിച്ചാലേ ഭിക്ഷ കിട്ടുകയുള്ളു.
കള്ളന്ന് മൌനം വേണം; തോട്ടക്കാരന്ന് മഴ വേണം;
അലക്കുകാരന്ന് വെയ്യിൽ വേണം.

84 - ഈ ശരീരം ഒരു അരക്കില്ലം ആണ്;
സൌന്ദർയ്യമുള്ള വസ്തുക്കളാൽ നിർമ്മിതംആണ്;
സമയത്തിന്ന് അധീനമായി, ദിവസങ്ങൾ നീങ്ങുന്നു;
അവസാനം ഈ ഇല്ലം അഗ്നിക്കിരയാവുന്നു.

85 - സന്ത് ജനങ്ങൾക്ക് അഹംഭാവവും ഇല്ല, ധനലോഭവും ഇല്ല;
ധനലോഭം വന്നാൽ, സന്ത് പദവി നഷ്ടമാവുന്നു.

86 - കബീർ പറയുന്നു:
ഉന്നത കുലത്തിൽ ജനിച്ചവരും, ശാസ്ത്രപണ്ഡിതരും,
ആയ കോടി കോടി ജനങ്ങളെ ലോകത്തിൽ കാണാം;
പക്ഷേ, താഴ്ന്ന കുലത്തിൽ ജനിച്ച ഭക്തനെ വിരളമായേ കാണൂ.
അവൻെറ മെതിയടികൾ പോലും പൂജനീയമാണ്.

87 - മധുര, കാശി, ദ്വാരക, ഹരിദ്വാർ, ജഗന്നാഥ് എന്നീ
പുണ്യതീർത്ഥങ്ങളിൽ മുങ്ങിയാലും, കിട്ടുന്നത് ഒന്നുമില്ല;
സജ്ജനങ്ങളുടെ കൂടെ ഈശ്വരഭജനം ചെയ്താൽ മുക്തി ലഭിക്കും

88 - കബീർ പറയുന്നു: സജ്ജനങ്ങളോടുള്ള സംസർഗ്ഗവും,
ഈശ്വരസ്മരണവും, ഈശ്വരഭജനവും, ചെയ്താൽ
സത്ഗുണങ്ങൾക്ക് പാത്രമാവാം.
ചന്ദനമരത്തിൻെറ അടുത്ത് വളരുന്ന ചെടികൊടികളും
ചന്ദനം പോലെ മണക്കുന്നു.
മുളകളുടെ കൂടെ വളരുന്നത്, മുള പോലെ ഇരിക്കുന്നു;

അകത്ത് പൊള്ള, പുറത്ത് കട്ടപ്പം.

89 - ജപമാല തിരിച്ച് തിരിച്ച് സമയം നീങ്ങുന്നു,
മനസ്സിലെ മോഹങ്ങൾ പിന്നേയും നിൽക്കുന്നു;
കബീർ പറയുന്നു: ജപമാലക്കു പകരം മനസ്സിലെ മണികളെ തിരിക്കു;
മനസ്സിൽ അശുദ്ധതയും വെച്ച്, ജപമാല തിരിച്ചാൽ എന്തു കിട്ടും?

90 - കബീർ പറയുന്നു: ഈ ശരീരം ചൂളയിൽ ഇടാത്ത മൺകുടമാണ്;
നാലു ഭാഗത്തുനിന്നും ദുഖ-രോഗ-വികാരാദികൾ തട്ടുന്നു;
സദ്ഗുരുവിൻെറ നാമസ്മരണം ഇല്ലാതെ കഷ്ടങ്ങൾ അനുഭവിക്കുന്നു;
ഈ മൺകുടം ഉടയുന്നതിന്നു മുമ്പേ, ഈശ്വരഭജനം ചെയ്യു.

91 - കബീർ പറയുന്നു: ചന്ദനമരം തീ പിടിച്ച് കത്തുമ്പോൾ,
ഒരു തിത്തിരപക്ഷി അതിൽ വന്ന് ഇരുന്നു;
മരം പറഞ്ഞു: 'ഹേ, തിത്തിരേ, എനിക്ക് ചിറകുകൾ ഇല്ലാത്തതിനാൽ,
ഇവിടെ നിന്നുകൊണ്ട് കത്തുന്നു; നിനക്ക് ചിറകുകൾ ഉണ്ട്, പറക്കുവാനും കഴിയും; പിന്നെ എന്തിനാ കത്തുന്നത്?'
ഇതുപോലെ, സാമർത്ഥ്യവാനായിരുന്നും, കഷ്ടം അനുഭവിക്കുന്നവർ ഈ ലോകത്തിൽ ഉണ്ട്.

92 - ഗുരു മോഹിയും, ശിഷ്യൻ അതിമോഹിയും ആയാൽ,
സ്വാർത്ഥപൂർത്തിക്കല്ലേ പ്രയത്നിക്കുകയുള്ളു?
അവർ അജ്ഞാനമായ കല്ലിനാൽ ഉണ്ടാക്കിയ തോണിയിൽ കയറി,
സംസാരസാഗരം കടക്കുവാൻ ശ്രമിക്കുന്നു.

93 - ഭൂമിയെല്ലാം കടലാസും, കാട്ടിലെ മരങ്ങളെല്ലാം പേനയും,
സപ്ത സമുദ്രങ്ങളും മഷിയും ആയാലും, സത്ഗുരുവിൻെറ
ഗുണങ്ങളേയും, മഹിമകളേയും എഴുതുവാൻ മതിയാവുകയില്ല.

94 - കബീർ പറയുന്നു:
ഗുരു ഗുരുവിന്ന് ഗുണങ്ങളിലും, വിചാരങ്ങളിലും വ്യത്യാസം ഉണ്ടാവാം;
വന്ദനീയനായ ഗുരു സാരാംശങ്ങളെ വിശദീകരിച്ച്,
പരമാത്മാവിൻെറ തത്വത്തിലേക്കു എത്തിക്കുന്നു.

95 - കബീർ പറയുന്നു: മായയും മരിച്ചില്ല,മനസ്സും മരിച്ചില്ല,
ആശയും മരിച്ചില്ല,തൃഷ്ണയും മരിച്ചില്ല,ശരീരം മാത്രം മരിച്ചുപോയി.

96 - കബീർ പറയുന്നു: പത്തു ദ്വാരങ്ങൾ ഉള്ള ഈ ശരീരത്തിൽ,
പ്രാണവായുവിൻെറ രൂപത്തിൽ ഒരു പക്ഷി അടങ്ങിയിരിക്കുന്നു;
ആ പക്ഷി എല്ലാ സുഖ-ദുഖങ്ങളും അനുഭവിക്കുന്നു;
ആ പക്ഷി, ഏതെങ്കിലും ഒരു ദ്വാരത്തിൽ കൂടെ പുറത്തേക്ക് പറന്നു
പോവുന്നതിൽ ആശ്ചര്യമില്ല.
ഈ കൂട്ടിൽ പത്തു ദ്വാരങ്ങൾ ഇരുന്നിട്ടും,ആ പക്ഷി എങ്ങനെ വസിച്ചു?
ഇതാണ് ആശ്ചര്യം.

97 - കബീർ പറയുന്നു:
എൻെറ മനസ്സേ, നിദ്ര മൃത്യുവിൻെറ പ്രതിബിംബമാണ്;
ഉറക്കം മതി, എഴുന്നേൽക്കു, ഹരിഭജനം ചെയ്യു;
ഈ ലോകത്തിൽ നീ വന്നിരിക്കിന്നത് ഉറങ്ങുവാൻ മാത്രമല്ല.

98 - കബീർ പറയുന്നു:
സജ്ജനങ്ങളോട്ടു കൂടെ ഉമി തിന്ന് ജീവിക്കുന്നതും ഉത്തമമാണ്;
ദുർജ്ജനങ്ങളോടു കൂടെ, പാൽപ്പായസമായാലും, വസിക്കരുത്.

99 - കബീർ പറയുന്നു: രാജാവായാലും, യാചകനായാലും, ഫക്കീറായാലും,
ഈ ലോകത്തിൽ വന്നാൽ, ഒരു ദിവസം പോവുകയും വേണം.
സത്കർമ്മങ്ങൾ ചെയ്തവൻ സിംഹാസനത്തിൽ കേറിയും,
ദുഷ്കർമ്മങ്ങൾ ചെയ്തവൻ ബന്ധിതനായും പോവുന്നു.

100 - തിരികല്ലുകൾ {എഴുന്തിരം - (തമിഴിൽ)}, തിരിയുന്നതു കണ്ട്,
കബീർ കരഞ്ഞു; ഈ രണ്ടു കല്ലുകൾക്കും നടുവിൽ അകപ്പെട്ട്,
ആരും രക്ഷപ്പെടുന്നില്ലല്ലോ.
(പാപ-പുണ്യങ്ങളായ രണ്ടു തിരികല്ലുകളുടെ നടുവിൽ
കുടുങ്ങി,സർവ്വ ജീവജാലങ്ങളും അരയപ്പെടുന്നു;
ഈശ്വരവിശ്വാസമായ അച്ചുതണ്ടിൽ പററി നിൽക്കുന്നവ
രക്ഷ പ്രാപിക്കുന്നു)-- {ശ്രീ ഗുരു ഗ്രന്ഥ് സാഹിബ്}.



101 - ഈശ്വരൻ സർവ്വശക്തിമാൻ ആണ്; മനുഷ്യൻെറ കയ്യിൽ ഒന്നുമില്ല;
ഈശ്വരന്ന്, കടുകിനെ പർവ്വതം ആക്കുവാനും,
പർവ്വതത്തെ കടുക് ആക്കുവാനും കഴിയും!

102 - എൻേറത്, നിൻേറത്, എന്ന ഭാവങ്ങളായ കയറുകളാൽ,
ഈ ലോകത്തിലെല്ലാവരും ബന്ധിതരായിരിക്കുന്നു;
സത്ഗുരുവിൻെറ നാമത്തെ ആശ്രയിച്ചിരിക്കുന്ന
ജ്ഞാനികൾ ഈ ബന്ധനത്തിന്ന് അധീനരല്ല.

103 - കബീർ പറയുന്നു: സുഖ-സമ്പത്തികളിൽ ഗർവ്വിക്കേണ്ടാ;
ഏതെങ്കിലും ദരിദ്രരെ നോക്കി ചിരിക്കേണ്ടാ;
സംസാരസാഗരത്തിൽ നിൻെറ തോണിയും ഇളകിക്കൊണ്ടിരിക്കുന്നു;
ഏതു സമയവും നിൻെറ തോണി കമിഴ്ന്ന പോവാമല്ലോ.

104 - കബീർ പറയുന്നു:

കുളിച്ച് കുളിച്ച് ശരീരം ശുദ്ധമാക്കിയാലും, മനസ്സ് ശുദ്ധമായില്ലല്ലോ.
മത്സ്യം സർവ്വസമയവും വെള്ളത്തിൽ വസിക്കുന്നു;
എന്നിട്ടും എത്ര കഴുകിയാലും അതിൻെറ ദുർഗന്ധം പോവുന്നില്ലല്ലോ.

105 - കബീർ പറയുന്നു:

രാത്രി ഉറങ്ങിപ്പോയി, പകൽ തിന്നും കുടിച്ചും പോയി;
അമൂല്യമായ മനുഷ്യജന്മം, ചില്ലിക്കാശിന് വിലയില്ലാതെ പോയി.

106 - കബീർ പറയുന്നു: സന്തിൻെറ ജാതി അറിയേണ്ടാ, ജ്ഞാനം അറിയൂ;
വാളിൻെറ വില അറിയു, ഉറയിൻെറ വില അറിയേണ്ടാ.

107 - കബീർ പറയുന്നു: ദുർബ്ബല വ്യക്തിയെ പീഢിപ്പിക്കരുത്;
വേദനയാൽ അവൻ ഉച്ചരിക്കുന്ന ശാപം ഉഗ്രമായതാണ്.
തോലുകൊണ്ട് ഉണ്ടാക്കിയ ഉുരുത്തി (BELLOWS),
ഇരുമ്പിനേയും ഭസ്മം ആക്കുന്നതു പോലെ.

108 - കബീർ പറയുന്നു: കാമപീഢിതന്ന്, ലജ്ജ ഉണ്ടാവുകയില്ല;
നല്ലവണ്ണം ഉറക്കം വരുമ്പോൾ, മെത്തയുടെ ആവശ്യം ഇല്ല;
വിശന്നുവലഞ്ഞവൻ സ്വാദ് നോക്കുകയില്ല.
ആവശ്യം പോലെ മനുഷ്യൻ അടങ്ങിയിരിക്കണം.

109 - സാധുവിൻെറ സ്വഭാവം, മുറം പോലെ ഇരിക്കണം;
മുറം ധാന്യത്തെ നിർത്തി, കല്ലും ഉമിയും തള്ളിക്കളയുന്നു.

അതുപോലെ, സാധുവും സാരാംശത്തെ സ്വീകരിച്ച്,
അനാവശ്യമായ വിഷയങ്ങളെ തള്ളിക്കളയണം.

110 - കബീർ പറയുന്നു: ഹേ, ഈശ്വരാ, എനിക്ക് കുടുബത്തെ
രക്ഷിക്കുവാൻ വേണ്ടതു മാത്രം തന്നാൽ മതി;
മുഖ്യമായി അതിഥികളുടെയും, പിന്നെ എൻെറയും
വിശപ്പടങ്ങിയാൽ മതി.

111 - മൃദുഭാഷണം ചെയ്യൂ, മനസ്സിലെ അഹംഭാവം ത്യജിക്കു;
കേൾക്കുന്നവർക്കും സുഖം, നിൻെറ മനസ്സും ശാന്തം.

112 - അഗാധമായ സമുദ്രത്തിൽ മുങ്ങാംകുഴിയിടുന്നവന്ന് മുത്ത് കിട്ടും;
സമുദ്രക്കരയിൽ ഇരുന്ന് സമയം കളയുന്നവന്ന് എന്ത് കിട്ടും?
പരിശ്രമിക്കാതെ ഫലം കിട്ടുമോ?

113 - കബീർ പറയുന്നു: സഖാവേ, നീ മൃത്യുവിനെ മറന്നുപോയോ?
മൃത്യുവിനാൽ വരുന്ന ദശയിൽ നീ ആശ്ചർയ്യപ്പെടുന്നുവോ?
ഗോതമ്പുമാവിൽ (ആട്ടാ) ഉപ്പു ചേരുന്നതു പോലെ,
മണ്ണിനാൽ ഉണ്ടാക്കിയ ഈ ശരീരം, മണ്ണിൽ ചേർന്നുപോവും.

114 - കബീർ പറയുന്നു: ജീവിതത്തിൽ ഹരിനാമജപം ഉത്തമം,
അന്നദാനം സർവ്വോത്തമം.
സംസാരസാഗരം തരണം ചെയ്യാൻ നമ്രത വേണം;
സ്വാഭിമാനത്താൽ മുങ്ങിപ്പോവും.

115 - കബീർ പറയുന്നു: വെള്ളത്തെ അരിച്ചെടുത്ത് കുടിക്കുന്നതുപോലെ,
ആലോചിച്ച് ഗുരുവിനെ തിരഞ്ഞെടുക്കണം;
അല്ലെങ്കിൽ, ലക്ഷ ലക്ഷ ജന്മങ്ങളിലും മുക്തി ലഭിക്കുകയില്ല.

116 - മാല കയ്യിൽ ഉരുളുന്നു, ജിഹ്വ വായിലും, മനസ്സ് സർവ്വദിശകളിലും;
നാമസ്മരണം എവിടെ എന്ന് അറിയുന്നില്ല.
ഇത് വെറും കാട്ടിക്കൂട്ടൽ മാത്രം.

117 - കബീർ മായയെ വിസ്തരിച്ച് പറയുന്നു:
ധനവാനായ ഗുരുവിനെ, അത്യാഗ്രഹിയായ ശിഷ്യൻ വിഷം കൊടുത്ത്
കൊല്ലുന്നു; മകൻ ധനത്തിന്റെ ലോഭത്താൽ, അച്ഛനെ കൊല്ലുന്നു;
സ്നേഹത്തിന്ന് വിലയില്ല; ഇതാണ് മായയുടെ യഥാർത്ഥ സ്വരൂപം.

118 - കബീർ പറയുന്നു: മായാ മായാ എന്ന് പറയുന്നവർ ധാരാളം;
മായയെ തിരിച്ചറിയുന്നവർ വിരളം;
മനസ്സിൽ ദൃഢമായിരിക്കുന്നത് മായ;
മനസ്സിനെ വട്ടം തിരിക്കുന്നതും മായ.

119 - കബീർ പറയുന്നു:
ലുബ്ധന്റെ പണസഞ്ചിയും, നായുടെ ലിംഗവും ഒരുപോലെ;
ലുബ്ധന്റെ പണസഞ്ചിക്ക്, കാശ് ഇടുമ്പോൾ സന്തോഷം,
എടുക്കുമ്പോൾ പ്രാണസങ്കടം.

120 - ദയ ഉള്ള സ്ഥലത്ത് ധർമ്മം, ലോഭം ഉള്ള സ്ഥലത്ത് പാപം;
ക്രോധം ഉള്ള സ്ഥലത്ത് മൃത്യു, ക്ഷമ ഉള്ള സ്ഥലത്ത് ദൈവം.

121 - കബീർ പറയുന്നു: കല്ലിനെ പൂജിച്ച്, ഹരിദർശനം ലഭിക്കുമെങ്കിൽ,
ഞാൻ പർവ്വതത്തെ പൂജിക്കും;
അങ്ങനെയാണെങ്കിൽ തിരികല്ല് {എഴുന്തിരം - (തമിഴിൽ)},
അത്യധികം ധന്യമാണ്;
അത് അദ്ധ്വാനിച്ചു പൊടിച്ചത് സർവ്വജനങ്ങൾക്കും ഭക്ഷണമാവുന്നു.

122 - കബീർ പറയുന്നു: സഖാവേ, പ്രാണൻ വിട്ടുപോവുന്നതിന്ന് മുമ്പേ,
ഈശ്വരസ്മരണം ചെയ്യൂ; പ്രാണൻ വിട്ടുപോയതിൽ പിന്നെ നിൻെറ
വീട്ടുകാർ തന്നെ, നിൻെറ ദേഹത്തിലെ ആഭരണങ്ങളും,
വസ്ത്രങ്ങളും എടുക്കും, ചിതയിൽ വെക്കും, ദഹിപ്പിക്കും.
നിൻെറ വീട്ടുകാർ തന്നെ കൊള്ളക്കാർ ആവും.

123 - കബീർ പറയുന്നു:
മനസ്സിൽ ഭയം വന്നാലേ, ഹൃദയത്തിൽ ഭക്തി വരുകയുള്ളൂ;
ഹൃദയത്തിൽ നിന്ന് ഭയം നീങ്ങിയാൽ, മാനം, മര്യ്യാദ, പ്രേമം
എന്നീ സത്ഗുണങ്ങളെ മറക്കുന്നതാണ് ലോകത്തിൻെറ രീതി.
[പാലം കടക്കുവോളം നാരായണ നാരായണ,
പാലം കടന്നാൽ കൂരായണ കൂരായണ.]

124 - കൈകളാൽ പർവ്വതത്തെ എടുത്തവരും,
ഒരു കവിൾ വെള്ളം പോലെ സമുദ്രത്തെ കുടിച്ചവരും,
ഈ ലോകത്തിൽ നിന്ന്, പരലോകം പോയി;
മൃത്യു വരുമ്പോൾ അഹങ്കാരത്തിന്ന് വിലയില്ല.

125 - കബീർ പറയുന്നു:
മായ ഒരു വലിയ വഞ്ചകി ആണ്,
എല്ലാവരേയും വഞ്ചിച്ചു കൊണ്ട് നടക്കുന്നു;
ഏതു വഞ്ചകൻ, ഈ വഞ്ചകിയേയും വഞ്ചിക്കുന്നുവോ,
അവൻ മഹാൻ തന്നെ.

126 - കബീർ പറയുന്നു: സത്യത്തിന്ന് തുല്യമായ തപസ്സില്ല;
അസത്യത്തേക്കാളും വലിയ പാപമില്ല.
ഏതു ഹൃദയത്തിൽ സത്യം ഉണ്ടോ,
അവിടെ ഈശ്വരൻ വസിക്കുന്നു.

127 - കബീർ പറയുന്നു: കർണ്ണൻ സ്വർണ്ണം ദാനം ചെയ്തു;
ദ്രൌപദി വസ്ത്രം ദാനം ചെയ്താലും,
ഭഗവാൻ അവളുടെ ലജ്ജയെ രക്ഷിച്ചു;
ദാനം വ്യർത്ഥം ആവുകയില്ല;
ദാനിക്ക് ഉത്തമ ഫലം തീർച്ചയായും കിട്ടും.

128 - ലോകത്തിൽ സ്വാർത്ഥത്തിന്നു വേണ്ടി ജനങ്ങൾ പ്രേമം നടിക്കുന്നു;
നിസ്വാർത്ഥമായി പ്രേമിക്കുന്നവരാണ് ജ്ഞാനികൾ;
അവരുടെ പ്രേമം ആണ് സാത്വീകം.

129 - കബീർ പറയുന്നു:
സത്യത്തിൽ വിശ്വാസം ഇല്ലെങ്കിൽ, എള്ളിൻെറ മരം നോക്കൂ;
അതിനെ കത്തിച്ച് ചാരം ആക്കിയാലും, പിന്നേയും മുളച്ചു വരുന്നു.
അതുപോലെ, മോഹാന്ധകാരത്തിൽ പെട്ടുപോയ ജീവൻ

പിന്നേയും പിന്നേയും ജന്മം എടുത്ത്, ദുഖങ്ങൾ അനുഭവിച്ച്,
മൃത്യു അടയുന്നു. ഇങ്ങനെ കാലചക്രം തിരിയുന്നു.

130 - കബീർ പറയുന്നു:
അഷ്ട സിദ്ധികളും,നവ നിധികളും, മായാ-മോഹങ്ങളുടെ ഖനിയാണ്;
ഇവയെ ത്യജിക്കുന്നവനാണ് ബുദ്ധിമാൻ.

131 - കബീർ പറയുന്നു:
സാധു-സന്ത് സത്സംഗത്താൽ, പാപിയുടെ ശരീരം വിറക്കുന്നു;
ആ സത്സംഗത്താൽ, ദുഷ്ടഭാവങ്ങൾ മനസ്സിൽ നിന്ന് നീങ്ങുന്നു;
മനസ്സിൽ പ്രേമഭാവം ഉത്ഭവിക്കുന്നു.

132 - കബീർ പറയുന്നു:
രാമനാമം ക്ഷീരസമാനം, ലോകവ്യവഹാരം ജലസമാനം,
മഹാത്മാക്കൾ ഹംസസമാനം;
ഹംസം ജലത്തെ ത്യജിച്ച്, പാലു മാത്രം കുടിക്കുന്നതുപോലെ,
മഹാത്മാക്കൾ ഈശ്വരപ്രേമം നേടുന്നു.

133 - ശിഷ്യൻ മൂഢനാണെങ്കിൽ, ഗുരു എന്തു ചെയ്യും?
മലിനമായ തുണിയിൽ, നിറം പകർത്താൻ പററുകയില്ലല്ലോ.

134 - കബീർ പറയുന്നു: സത്ഗുരുവിൽ നിന്ന് ലഭിക്കാത്ത ജ്ഞാനം,
അറുപത്തിനാലു കലകളിൽ നിന്നും, പതിനാലു വിദ്യകളിൽ നിന്നും,
ലഭിക്കുകയില്ല.

135 - അകവും, പുറവും ഒന്നായിരിക്കുന്നത് സത്ഗുണം;
ഭിന്നമായിരിക്കുന്നത് ദുർഗുണം.

136 - ധനലോഭികളായ അസംഖ്യം ഗുരുക്കൾ ഇക്കാലത്ത് ഉണ്ട്;
രാമനാമം ജപിച്ചുംകൊണ്ട് ജനങ്ങളെ ചതിക്കുന്നവരും ധാരാളം;
അങ്ങനത്തെ ഗുരു-ശിഷ്യ ബന്ധനം വരിക്കരുത്.

137 - കബീർ പറയുന്നു:
നീ ഈ ലോകത്തിൽ വന്നപ്പോൾ, എല്ലാവരും ചിരിച്ചു; നീ കരഞ്ഞു;
ജീവിതത്തിൽ അങ്ങനത്തെ സത്കർമ്മങ്ങൾ ചെയ്യു,
നിന്നെ ഓർത്ത് ജനങ്ങൾ കരയും, നീ ചിരിച്ചുകൊണ്ട് പോവും.

138 - കബീർ പറയുന്നു: തൻെറ ദുഖങ്ങൾ പോലെ, അന്യരുടെ ദുഖങ്ങളേയും വീക്ഷിക്കുന്നവൻ യഥാർത്ഥത്തിൽ മനുഷ്യനാണ്;
അന്യരുടെ ദുഖങ്ങളെ ഒട്ടും ഗണിക്കാതെ,
നിർദ്ദയനായിരിക്കുന്നവൻ മൃഗമാണ്.

139 - കബീർ പറയുന്നു:
സ്വാർത്ഥത്തിന്നായി ലോകത്തിൽ മിക്കവരും ഉപകാരം ചെയ്യുന്നു;
നിസ്വാർത്ഥനായി ഉപകാരം ചെയ്യുന്നവൻ ഭഗവാന്ന് പ്രിയനാണ്.

140 - കബീർ പറയുന്നു:
ആ പരബ്രഹ്മത്തെ ഞാൻ ഒന്നാണ് എന്നു പറഞ്ഞാലും, അത് ഒന്നല്ല;
എന്തെന്നാൽ, പരബ്രഹ്മം സർവ്വലോകങ്ങളിലും വ്യാപിച്ചിരിക്കുന്നു;
ഞാൻ രണ്ടാണ് എന്നു പറഞ്ഞാലും, അതും തെററാണ്;

ഇതു കാരണം, ഞാൻ പരബ്രഹ്മം എങ്ങനെ ഉണ്ടോ,
അങ്ങനെ തന്നേ ഇരിക്കട്ടെ, എന്ന് പറയാം.

141 - കബീർ പറയുന്നു:
ഇരുമ്പ് ഒന്ന്, അതിൽ നിന്ന് ഉണ്ടാകുന്ന വസ്തുക്കൾ അനേകം;
രക്ഷിക്കാനുള്ള കവചവും, ശിക്ഷിക്കാനുള്ള ഖഡ്ഗവും.
ഇതേപോലെ, പരമാത്മാവും വിവിധരൂപിയാണ്.

142 - കബീർ പറയുന്നു:
കസ്തൂരി തൻെറ നാഭിയിൽ ഉള്ളത് അറിയാതെ,
മാൻ വനത്തിൽ എല്ലായിടത്തും തേടി നടക്കുന്നു.
ഇതേപോലെ, രോമ-രോമത്തിൽ വസിക്കുന്ന ശ്രീരാമനെ,
ലോകത്തിൽ ആർക്കും കാണുന്നില്ല.

143 - മണ്ണ് കുശവനോട് പറയുന്നു:
'നീ എന്തിനാ, എന്നെ ഇങ്ങനെ ചവുട്ടിത്തേക്കുന്നത്?
ആ ദിവസവും വരും, അന്ന് ഞാൻ നിന്നെ ചവുട്ടിത്തേക്കും'.

144 - ഈ കലിയുഗത്തിൽ മനുഷ്യരെല്ലാം ബുദ്ധിഹീനരും, അന്ധരും ആണ്;
അതിനാൽ ഞാൻ പറയുന്നത് അവർക്ക് കേൾക്കുന്നില്ല.
ഞാൻ സത്യ-ജ്ഞാന വാർത്തകൾ പറഞ്ഞാലും, അവർക്ക് ഇഷ്ടമില്ല;
നേരെ മറിച്ച്, എന്നെ ശത്രുവായി കരുതുന്നു.

145 - തനിക്ക് വെള്ളം പോലും കിട്ടാതിരിക്കെ,
അന്യർക്ക് പാലു കൊടുക്കാൻ കഴിയുമോ?

തൻെറ മനസ്സിനെ നിയന്ത്രിക്കാൻ കഴിയാതെ,
അന്യൻെറ മനസ്സിനെ ഉപദേശിക്കാൻ കഴിയുമോ?

146 - കബീർ പറയുന്നു:
അഹങ്കാരം ഉള്ളേടത്ത്, രോഗങ്ങളും വ്യാകുലതയും ഉണ്ടാവും; സംശയം ഉള്ളേടത്ത് ശോകവും.
ഈ നാലു രോഗങ്ങളേയും അകററാനുള്ള ജ്ഞാനം എനിക്ക് അറിവില്ല.

147 - കബീർ പറയുന്നു: വിളക്ക് കാററടിച്ചാൽ അണഞ്ഞുപോവും;
പുരുഷൻ സ്ത്രീയോടുള്ള സംഗമത്താൽ അധ:പതിക്കും;
ജ്ഞാനി ഗർവ്വത്താൽ അധ:പതിക്കും.

148 - കബീർ പറയുന്നു: ഭോജനം എങ്ങനയോ, മനസ്സും അങ്ങനെ;
വെള്ളം കുടിക്കുന്നതു പോലെ, വാണിയും ആവുന്നു.
അർത്ഥം, സസ്യഭോജനവും, മാംസഭോജനവും മനുഷ്യൻെറ
വിചാരങ്ങളെ വ്യത്യസ്ഥ രീതിയിൽ ബാധിക്കുന്നു

149 - കബീർ പറയുന്നു:
തലമുടി ക്ഷൌരം ചെയ്ത്, ഹരി ദർശനം കിട്ടുമെങ്കിൽ,
എല്ലാവരും അങ്ങനെ ചെയ്യുമല്ലോ;
ചെമ്മരിയാടിനെ തുടരെ തുടരെ ക്ഷൌരം ചെയ്തിട്ടും,
അത് വൈകുണ്ഡം പോവുന്നില്ലല്ലോ.

150 - കബീർ പറയുന്നു: രാമനാമം സ്മരിക്കാൻ സമയം കിട്ടീല,
അഹോരാത്രം കുടുംബ വ്യവഹാരങ്ങളിൽ കഴിഞ്ഞു;

മൃത്യു വന്നു, യശസ്സും കിട്ടീല, മോക്ഷവും കിട്ടീല.

151 - വയലിൽ വളർന്നു വന്ന ധാന്യങ്ങളെ നോക്കി കർഷകൻ സന്തോഷിച്ചു;
ഇനിയും വളരെ കഷ്ടങ്ങൾ സഹിക്കണം.
കൊയ്ത്തു കഴിഞ്ഞ് ധാന്യം വീട്ടിലേക്കു വന്നാലേ തൻേറതായുള്ളൂ.
അധികം സന്തോഷിക്കരുത്; ക്ഷണനേരത്തിൽ എല്ലാം മാറിപ്പോവാം.

152 - കബീർ പറയുന്നു:
ഹേ, പ്രഭോ, എൻേറത് എന്ന് ഒന്നുമില്ല; എല്ലാം അങ്ങയുടേതാണ്.
അങ്ങയുടേത്, അങ്ങേക്കു തന്നെ സമർപ്പിക്കുന്നതിൽ,
എനിക്ക് നഷ്ടമൊന്നും ഇല്ലല്ലോ.

153 - കബീർ പറയുന്നു:
ശ്രീരാമൻെറ വിളി കേട്ട്, എനിക്ക് കരച്ചിൽ വന്നു;
സാധു സംഗത്തിലെ ആനന്ദം, വൈകുണ്ഡത്തിൽ ലഭിക്കുകയില്ലല്ലോ.

154 - കബീർ പറയുന്നു:
അഞ്ചു യാമം വ്യവഹാരങ്ങളിൽ പോയി, മൂന്നു യാമം ഉറങ്ങിപ്പോയി;
ഈശ്വരസ്മരണക്ക് സമയം കിട്ടീല; മുക്തി എങ്ങനെ കിട്ടും?

155 - സത്യത്തെ സ്മരിച്ചുകൊണ്ട്, സന്ത്ജനങ്ങൾ സുഖമായിരിക്കുന്നു;
ഈശ്വരകൃപയാൽ അവർക്ക് ഈ ശക്തി എല്ലാ സമയത്തും ലഭിക്കുന്നു.

156- സത്ഗുരുവിൻെറ പ്രേമത്താൽ, മനോവികാരങ്ങൾ അകലുന്നു;

സത്ഗുരുവിൻെറ ജ്ഞാനമായ സോപ്പിനാൽ, മനസ്സിലെ മലിനതകൾ
നീങ്ങുന്നു; സത്ഗുരുവിൻെറ ജ്ഞാനമായ സോപ്പിനാൽ,
ഈശ്വരഭക്തനും നിർമ്മലാവസ്ഥയെ പ്രാപിക്കുന്നു.

157 - ഈശ്വരജ്ഞാനത്താൽ, ഭക്തൻെറ മനസ്സ് നിർമ്മലവും,
ബുദ്ധി വികസിക്കുകയും ചെയ്യുന്നു;
അവൻ ഗുരുവിൻെറ പ്രതാപത്തിന്ന് ഇരയാവുകയില്ല.

158 - ഏതു ഗുരുവിൻെറ ഉപദേശങ്ങളാൽ, മനസ്സിലെ അജ്ഞാനവും,
ശങ്കകളും നീങ്ങുന്നില്ലയോ, ആ ഗുരു അയോഗ്യനാണ്;
ആ ഗുരുവിനെ ഉടനെ ഉപേക്ഷിക്കണം.

159 - കബീർ പറയുന്നു:
പ്രേമിയെ തേടി തേടി നടന്നു, ഒരു പ്രേമി പോലും കിട്ടീല;
സത്യവാനായ പ്രേമിയെ കിട്ടിയാൽ, വിഷവും അമൃതമാവും.

160 - കബീർ പറയുന്നു:
ഞാൻ സത്ഗുരുവിൻെറ ജ്ഞാനരസം മുഴുവനും കുടിച്ചു തീർത്തു;
അതിനു ശേഷം വേറൊന്നും കുടിക്കാൻ ഇച്ഛയില്ല.
ചൂളയിൽ വെച്ച് പാകം വരുത്തിയ മൺകുടം,
പിന്നേയും കുശവൻെറ ചക്രത്തിൽ തിരിയുകയില്ലല്ലോ.

161 - ഒരു നിമിഷത്തിൻെറ കാൽ ഭാഗം പോലും നിൻെറ കയ്യിൽ ഇല്ല,
എന്നിട്ടും, നാളേക്കു വേണ്ടി നീ സജ്ജീകരിക്കുന്നു;
മാടപ്രാവിനെ പരുന്ത് റാഞ്ചിക്കൊണ്ടു പോവുന്നതുപോലെ,

മൃത്യു എപ്പോൾ വരുമെന്ന് ആർക്കറിയാം.

162 - ഈശ്വരസ്മരണം ചെയ്യാതെയും, സത്ഗുരുവിൽ നിന്ന് ജ്ഞാനം
നേടാതെയും, നല്ല ദിവസങ്ങൾ എല്ലാം കടന്നുപോയി;
വയലിലെ ധാന്യങ്ങളെല്ലാം പക്ഷികൾ തിന്നു തീർത്തു;
ഇനി പശ്ചാത്തപിച്ചിട്ട് എന്തെങ്കിലും ഫലമുണ്ടോ?

163 - മൃത്യുഭയം മനസ്സിൽ ഉള്ളതുവരെ, പ്രേമത്തിന്ന് സ്ഥലമില്ല;
പ്രേമത്തിൻെറ ലക്ഷ്യം വളരെ ദൂരത്തിലാണെന്ന് മനസ്സിലാക്കു.

164 - കബീർ പറയുന്നു:
ഉന്നത കുലത്തിൽ ജനിച്ചിട്ടും, നീ സത്കർമ്മങ്ങൾ ചെയ്യുന്നില്ല;
സ്വർണ്ണക്കുടത്തിൽ മദ്യം നിറച്ചിരുന്നാലും,
സജ്ജനങ്ങൾ കുടിക്കുകയില്ലല്ലോ.

165 - കബീർ പറയുന്നു:
സാധുസംഗതി, അത്തർ വിൽക്കുന്നവൻെറ സുഗന്ധം പോലെയാണ്;
അവൻ ഒന്നും തന്നില്ലെങ്കിലും, സുഗന്ധം പിന്നേയും നിൽക്കുന്നു.

166 - കബീർ പറയുന്നു: വിശക്കുന്നു, വിശക്കുന്നു, എന്ന് പറഞ്ഞു നടന്നാൽ,
ജനങ്ങൾ നിൻെറ വയറ് നിറക്കുമോ?
നിനക്ക് വായ തന്ന ഈശ്വരൻ നിൻെറ വയറും നിറക്കും;
ഈശ്വരവിശ്വാസം പൂർണ്ണമായും ഉണ്ടാവണം.

167 - കബീർ പറയുന്നു: എൻെറ പൂർണ്ണ വിശ്വാസം ശ്രീരാമനിലാണ്;

രാമനാമം ജപിച്ച് ഞാൻ സുഖം അനുഭവിക്കുന്നു;
ശ്രീരാമന്റെ കൃപയാൽ ലഭിച്ച ആത്മജ്ഞാനത്തെ,
കള്ളന്ന് കക്കുവാനും, മൃത്യുവിന്ന് നശിപ്പിക്കുവാനും കഴിയുകയില്ല.

168 - നാളെ ചെയ്യേണ്ട പണികൾ ഇന്നു തന്നേ ചെയ്യു;
ഇന്നു ചെയ്യേണ്ട പണികൾ ഇപ്പോൾ തന്നേ ചെയ്യു;
ഏതു ക്ഷണവും പ്രളയം (മൃത്യു) വന്നാൽ,
പൂർത്തിയാക്കാത്ത പണികൾ എപ്പോൾ പൂർത്തിയാക്കും?
{ അന്നന്നു ചെയ്യേണ്ട കാർയ്യങ്ങൾ, അന്നന്നേ ചെയ്തു തീർക്കണം;
പിന്നേക്കു നീട്ടി വെച്ചാൽ, കുന്നു പോലവ കൂടീടും.]

169 - 'ഞാൻ', 'എന്റേത്', എന്നീ ഭാവനകളെ മനസ്സിൽ വരുത്തരുത്;
അവ രണ്ടും വിനാശകാരികളാണ്;
അവ രണ്ടും ഈശ്വരനിൽ നിന്നും, മാനവതയിൽ നിന്നും,
മനസ്സിനെ വേർപ്പെടുത്തുന്നു, കഴുത്തിലെ കുരുക്കും ആവുന്നു.

170 - കബീർ പറയുന്നു:
സ്വാർത്ഥത്തിന്നായി മിക്കവരും വ്യവഹാരങ്ങൾ ചെയ്യുന്നു;
പരമാർത്ഥത്തിന്ന് അല്ല; നിസ്വാർത്ഥനായി ഉപകാരം ചെയ്യുന്നവർ
ഈ ലോകത്തിൽ വിരളമായേ കാണുകയുള്ളൂ.

171 - കബീർ പറയുന്നു:
സംസാരബന്ധനമായ തിരികല്ല് {എഴന്തിരം- (തമിഴിൽ)},
നിരന്തരമായി ചുററുന്നു, എല്ലാ വസ്തുക്കളേയും പൊടിക്കുന്നു;
പക്ഷേ, രാമനാമ രൂപമായ കല്ലിനെ പൊടിക്കുവാൻ കഴിയാതെ,

അച്ചുതണ്ടിൽ നിന്ന് വിട്ടുപോവുന്നു.
ഈശ്വരഭജനം സംസാരനിയമങ്ങളാൽ ബന്ധിതമല്ല, ശാശ്വതമാണ്.

172 - കബീർ പറയുന്നു: സമുദ്രത്തിലെ തിരമാലകൾ വ്യർത്ഥമാവുന്നില്ല;
കൊക്ക് നിരീക്ഷിക്കാതെ എല്ലാം തിന്നുന്നു,
ഹംസം മുത്തുകളെ തിരഞ്ഞു തിരഞ്ഞു തിന്നുന്നു.
ബുദ്ധിമാന്മാർ, സദുപദേശങ്ങളെ മാത്രം ഗ്രഹിക്കുന്നു.

173 - കബീർ പറയുന്നു:
ദുഷ്ടഭാഷണം വളരെ നാശകരവും, മനസ്സിനെ കത്തിക്കുന്നതും ആണ്;
സദ്വചനങ്ങൾ ജലം പോലെ ശീതളവും, അമൃതധാരയുമാണ്

174 - കബീർ പറയുന്നു:
തന്നെത്താനെ വഞ്ചിക്കുന്നത് ശരിയാണ്;
അന്യരെ വഞ്ചിക്കുന്നത് തെററും.
തന്നെത്താനെ വഞ്ചിക്കുന്നതിൽ സുഖം കാണാം,
അന്യരെ വഞ്ചിക്കുന്നതിൽ ദുഖവും..

175 - കബീർ പറയുന്നു: പതിവ്രത സ്ത്രീക്ക് ഭംഗി ഇല്ലെങ്കിലും,
കുരൂപി ആയിരുന്നാലും, അവളുടെ ശീലത്തിന്നു മുമ്പിൽ,
കോടി കോടി സൌന്ദര്യരൂപങ്ങളും തുല്യം ആവുകയില്ല.

175 - കബീർ പറയുന്നു: ദുഖത്തെ പേടിച്ച് എല്ലാവരും ഭക്തി വരിക്കുന്നു;
ആ ഭയം കാരണം ഈശ്വരനെ പൂജിക്കുന്നു.
ഭയം ജീവികൾക്കെല്ലാം പാരസ്മണി പോലെയാണ്;

ഭയത്തിനാൽ നീതിമാർഗ്ഗത്തിൽ ജീവിതം നയിക്കുന്നു.

176 - കബീർ പറയുന്നു:
ദുഷ്ടതയെ തേടി തേടി നടന്നു, ദുഷ്ടതയെ കണ്ടില്ല;
എൻെറ അകത്ത് നോക്കിയപ്പോൾ, ഏററവും വലിയ ദുഷ്ടതയെ കണ്ടു.

177 - കബീർ പറയുന്നു:
ജലത്തിലെ പോളകളെന്നപോലെ,
പ്രാണൻ മനുഷ്യർക്കു ശരീരബന്ധം;
ക്ഷണനേരത്തിൽ വിട്ടുപോവുന്നു,
പ്രഭാതത്തിൽ നക്ഷത്രങ്ങളെപ്പോലെ.

178 - കബീർ പറയുന്നു:
ചൂതുകളി, മോഷണം, മുഖസ്തുതി, കടം വാങ്ങൽ, പരസ്ത്രീമോഹം,
എന്നീ ദുർഗ്ഗുണങ്ങളെ ത്യജിച്ചാലേ, ഈശ്വര ദർശനം കിട്ടുകയുള്ളൂ.

179 - കബീർ പറയുന്നു: ഞാൻ ജന്മനാ അപരാധിയാണ്;
നഖ-ശിഖാന്തരം വികാരങ്ങൾ നിറഞ്ഞിരിക്കുന്നു;
അങ്ങുന്നാണ് ദാതാവും, ദുഖ നിവാരണനും;
ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു.

180 - കബീർ പറയുന്നു: വൈദ്യൻ മരിച്ചാലും, രോഗി മരിച്ചാലും,
ലോകത്തിൽ എല്ലാവരും മരിച്ചാലും,
രാമനാമം ആധാരം ആക്കിയ ആ ഭക്തൻ മരിക്കുകയില്ല.

181 - കബീർ പറയുന്നു:
നമ്രതയുണ്ടെങ്കിൽ പ്രഭുവിൻെറ കൃപ ലഭിക്കും;
ഗർവ്വം കാണിച്ചാൽ പ്രഭു അപ്രത്യക്ഷനാവും.
ഏററവും ചെറിയ ഉറുംബ്, നമ്രതയുള്ളതിനാൽ,
മണ്ണിൽ വീണപോയ ശർക്കരയേയും ആസ്വദിക്കുന്നു;
വലിയ ആനക്ക് മണ്ണിനെ എടുത്ത്, തൻെറ തലയിൽ ഇടാനെ കഴിയൂ.

182 - കബീർ പറയുന്നു: ബുദ്ധിഹീനയായ കിളി, ചിറകുകൾ ഇരുന്നിട്ടും,
കൂട്ടിൽ അടഞ്ഞു കിടക്കുന്നു;
ഇതേപോലെ, ബുദ്ധിഹീനൻ ഈ ലോകത്തിലെ സംസാരബന്ധനങ്ങളിൽ കുടുങ്ങിയിരിക്കുന്നു.

183 - കബീർ പറയുന്നു:
പഞ്ചധാതുക്കളാൽ നിർമ്മിച്ചതും, രക്ത-പിത്തങ്ങൾ നിറച്ചതും ആയ
ഈ പ്രതിമക്ക്, സർവ്വജാതി-മതങ്ങൾ ഒന്നാണെന്നും,
ഈശ്വരൻ ഒന്നാണെന്നും അറിയുന്നില്ലല്ലോ.

184 - അരിയുടെ ഒരു മണി എടുത്തു കൊണ്ടു പോവുന്ന ഉറുംബിന്ന്,
വഴിയിൽ പരുപ്പിൻെറ ഒരു മണി കൂടി കാണുന്നു;
രണ്ടും മണികളും ഒരുമിച്ചു കൊണ്ടുപോവാൻ കഴിയാതെ,
ഒന്നിനെ വേറെ ഉറുംബിന്ന് കൊടുക്കുന്നു;
മററുള്ളവരുടെ നന്മയ്ക്കു വേണ്ടി ത്യാഗം ചെയ്യുന്നു.

185 - കബീർ പറയുന്നു:
ധർമ്മ-ശാസ്ത്ര-സമ്പ്രദായങ്ങൾ വേറെ വേറെയാണ്;

മനുഷ്യരെല്ലാം അവയെ തിരിച്ചു മറിച്ച് പഠിക്കുന്നതിൽ ഉത്സുകരാണ്;
പഠിച്ച് പഠിച്ച് അവരെല്ലാം മായാ-മോഹ-ഭ്രമജാലങ്ങളിൽ കുടുങ്ങുന്നു.

186 - കബീർ പറയുന്നു:
എത്ര എത്ര ദാനം ചെയ്താലും, ധനം കുറയുകയില്ല;
എത്ര എത്ര വെള്ളം കുടിച്ചാലും, നദിയിലെ വെള്ളം വററുകയില്ല.
വിശ്വാസമില്ലെങ്കിൽ കണ്ണ് തുറന്ന് നോക്കു, ദാനം ചെയ്തു നോക്കു.

187 - കബീർ പറയുന്നു:
ദയകാണിക്കുന്നതിൽ വ്യത്യാസഭാവം വെക്കരുത്;
ആനയായാലും,പുഴുവായാലും ഈശ്വരസൃഷ്ടികളായിവീക്ഷിക്കണം.

188 - കബീർ പറയുന്നു:
എത്രയോ ജന്മങ്ങളിലെ സത്കർമ്മങ്ങളാൽ, ഈ മനുഷ്യ ജന്മം ലഭിച്ചു;
ഈ ദേഹം വീണ്ടും വീണ്ടും കിട്ടുകയില്ല.
മരത്തിലെ ഇലകൾ കൊഴിഞ്ഞാൽ, പിന്നേയും കൊമ്പിൽ വരുന്നില്ല.

189 - കബീർ പറയുന്നു:
സത്കർമ്മങ്ങൾ ചെയ്യുന്നതിൽ സംശയിച്ചു നിൽക്കുന്നവൻ,
ദുഖം അനുഭവിച്ച് യമലോകം പോവുന്നു;
അവന് പിന്നെയും മനുഷ്യ ശരീരം കിട്ടുന്നില്ല.

190 - കബീർ പറയുന്നു: രാമനാമം മുക്തിക്ക് ആധാരം;
ഹിന്ദു ശ്രീരാമനെ തേടുന്നു, മുസൽമാൻ അള്ളഹ അക്ബറേയും;
പരമപുരുഷൻെറ നാമങ്ങളാണ് രണ്ടും.

191- കബീർ പറയുന്നു:

ആകാശമോ, പാതാളമോ, ബ്രഹ്മാണ്ഡത്തെ പൊളിച്ചോ,
എവിടെ പോയാലും, മനുഷ്യശരീരം എടുത്ത നിനക്ക് ,
നിൻെറ കർമ്മഫലങ്ങൾ അനുഭവിച്ചേ തീരൂ.

192 - കബീർ പറയുന്നു: സമയം എന്നോ, കർമ്മം എന്നോ, ഭാഗ്യം എന്നോ,
ഏതു നാമങ്ങളാലും വിളിക്കു;
കർമ്മത്തിൻെറ അസംഖ്യം നാമങ്ങൾ മനസ്സിൽ നിന്നാണ് വരുന്നത്.

193 - കബീർ പറയുന്നു:

നിൻെറ സൌന്ദർയ്യത്തിലും, യൌവനത്തിലും, ഗർവ്വം വെക്കേണ്ടാ;
നിൻെറ ശരീരം പ്ളാശ്ശ മരത്തിൻെറ പുഷ്പം പോലെ,
പത്തു ദിവസത്തേക്ക് നിൽക്കും, പിന്നെ നാമാവശേഷമാവും.

194 - കബീർ പറയുന്നു: സംസാരികളെ പ്രേമിച്ച് ശുഭകാർയ്യം കിട്ടുകയില്ല;
വിഷമത്തിലായി ഒന്നും കിട്ടാതെയും ആവാം.
മായയും കിട്ടുകയില്ല, രാമനാമവും കിട്ടുകയില്ല.

195 - കബീർ പറയുന്നു: എൻെറ മനസ്സ് മദം ഇളകിയ ആനപോലെ ആയി;
പിടിച്ചു നിർത്താൻ കഴിയാതെ ആയി.
സത്സംഗത്താൽ അടങ്ങി, നേർവഴിൽ വന്നു;
എൻെറ മനസ്സ് ഈശ്വര ഭക്തിയിൽ ലയിച്ചു.

196 - കബീർ പറയുന്നു:

ഞാൻ ആരുടേയും അല്ല, ആരും എൻേറയും അല്ല;
തോണിയിൽ ഇരുന്ന് നദി കടക്കുമ്പോൾ, യാത്രികൾ സല്ലപിച്ചിരുന്നാലും, മറുകര എത്തിയാൽ പിരിഞ്ഞുപോവുന്നല്ലോ.

197 - സാധു എന്ന ബിരുദം എളുപ്പം കിട്ടുകയില്ല,
ഈന്തപ്പനയിൽ കേറുന്നതു പോലെയാണ്.
കേറിയാൽ മധുരരസം കുടിക്കാം, വീണാൽ തവിടുപൊടി ആവും.

198 - കബീർ പറയുന്നു: ഓ, മനുഷ്യാ, ഏതു കാര്യത്തിന്നായി വന്നുവോ,
അതിനെ ഓർക്കാതെ, പുതച്ചു മൂടി കിടക്കുന്നുവല്ലോ;
എഴുന്നേൽക്കു, തന്നെത്താൻ നോക്കു, ഈശ്വരസ്മരണം ചെയ്യു;
നിൻെറ ജന്മം സഫലമാവും, മോക്ഷം ലഭിക്കും.

199 - കബീർ പറയുന്നു:
സാധു ചന്ദനമരം പോലെയും, സംസാരം സർപ്പം പോലെയും ആണ്;
സാധുരൂപി ചന്ദനമരത്തെ, മോഹ-മായാരൂപി സർപ്പം ചുററിയിരുന്നാലും, സാധു തൻെറ സത്ഗുണം ഉപേക്ഷിക്കുന്നില്ല.

200 - കബീർ പറയുന്നു:
ദുഖം വരുമ്പോൾ സ്മരിക്കും, സുഖം വന്നാൽ മറക്കും;
സുഖസമയത്തിലും സ്മരിച്ചാൽ, ദുഖം എന്തിന് വരും?

201 - ഈ ശരീരം ക്ഷണമാത്രവും, ഈ മനസ്സ് അസ്ഥിരവും;
സ്വാർത്ഥത്തിന്നും, സ്വരക്ഷക്കും വേണ്ടി പ്രയത്നിക്കുന്നു.
ഇങ്ങനെ,മനുഷ്യൻ ഗർവ്വിഷ്ടനായി നടക്കുമ്പോൾ,മൃത്യു ചിരിക്കുന്നു.

202 - കൊട്ടാരത്തിലെ പുഷ്പ മെത്തയിൽ കിടന്ന്,
രാത്രിയിൽ സുഖ നിദ്രയിൽ മുഴുകിയവനെ,
പുലർച്ചക്ക് കാണുന്നില്ല.
മൃത്യുവിൻെറ താണ്ഡവനൃത്യം, ആകസ്മികം.

203 - ഹെ, മനുഷ്യാ, നിനക്ക് ഭ്രാന്ത് പിടിച്ചോ, നിൻെറ ബുദ്ധി നശിച്ചോ,
നിനക്ക് ബോധമില്ലാതായോ?
മൃത്യു നിൻെറ തലയിൽ നിൽക്കുന്നു;
നിൻെറ ശരീരം അൽപ സമയത്തിൽ നഷ്ടമാവാം.

204 - ക്രോധാഗ്നി ഓരോ വീട്ടിലും ജ്വലിക്കുന്നു;
സംസാരത്തിലെ സർവ്വത്തേയും ജലിപ്പിക്കുന്നു;
ഈശ്വരഭക്തിയിൽ മുഴുകിയവൻെറ അടുത്ത് വരുന്നില്ല.
സത്സംഗം അവനെ രക്ഷിക്കുന്നു.

205 - ഭക്തൻ എന്ന ബിരുദം വിരളമായേ കിട്ടുകയുള്ളൂ;
ഞാൻ ഭക്തൻെറ സേവകൻ ആയി വസിക്കാം;
ഭക്തൻെറ പാദത്തിന്ന് താഴെയുള്ള പുല്ല് പോലെ ആവാം.

206 - നാളെ ചെയ്യേണ്ട പണിയെ, ഇന്നു തന്നെ ചെയ്യൂ;
ഇന്ന് നിൻെറ ശരീരം നിൻെറ കൂടെ ഉണ്ട്;
നാളേക്ക് നീട്ടി വെക്കേണ്ടാ, നളത്തെ സമയം കാലൻേറത് ആവാം.

207 - കബീർ പറയുന്നു:

ജീവതം മുഴുവനും തിന്നും, കുടിച്ചും, ഉറങ്ങിയും തീർന്നു;
ഇതല്ലാതെ മനസ്സിൽ വേറൊന്നും ഉണ്ടായിരുന്നില്ല.
ജന്മജന്മാന്തരങ്ങളിലെ മിത്രമായ സത്ഗുരുവിനെ മറന്നുപോയി.

208 - കബീർ പറയുന്നു: കാമബാണത്താൽ മുറിവു പററിയ ഹൃദയത്തിന്ന്,
ലവലേശം ലജ്ജ ഉണ്ടാവുകയില്ല;
കാമബാണം സുര-നര-ഋഷി-മുനിമാരേയും ദുഖിതരാക്കീട്ടുണ്ട്.

209 - കള്ളൻ മത്തങ്ങ കട്ടുകൊണ്ടു പോയി,
ഒളിച്ചുവെക്കുവാൻ വെള്ളത്തിൽ മുക്കി വെച്ചു;
പക്ഷേ മത്തങ്ങ വെള്ളത്തിൽ നിന്ന് പൊങ്ങി വന്നു.
കബീർ പറയുന്നു: കർമ്മത്തിൻെറ ഗതിയും ഇതുപോലെയാണ്;
എത്ര ശ്രമിച്ചാലും, മറച്ചു വെക്കാൻ കഴിയുകയില്ല.

210 - കബീർ പറയുന്നു:
വാണി ഭക്തിയിലും, ജ്ഞാനത്തിലും ആധാരമായിരുന്നാലും,
ആചരണങ്ങൾ മറിച്ചായിരുന്നാൽ, ആ മനുഷ്യൻ ബന്ധിതനായി,
യമലോകത്തിൽ എത്തുന്നു.

211 - കബീർ പറയുന്നു:
ഇന്ന് നിൻെറ കാലിൻെറ അടിയിലുള്ള പുല്ലിനെ നിന്ദിക്കേണ്ടാ;
ഏതു സമയവും അത് പറന്ന് നിൻെറ കണ്ണിൽ വീഴും, നീ കരയും;
ചെറിയവരെ ഒരിക്കലും അനാദരിക്കരുത്,
എല്ലാവരേയും സമദൃഷ്ടിയോടെ നോക്കു.

212 - കബീർ പറയുന്നു:

കൊള്ളയടിക്കണമെങ്കിൽ, രാമനാമം കൊള്ളയടിക്കു;

പ്രാണൻ ആയ പക്ഷി കൂട്ടിൽ നിന്ന് പറന്നു പോവുന്നതിനു മുമ്പേ.

213 - കബീർ പറയുന്നു:

സുശീലവാൻ മനുഷ്യരിൽ ഉത്തമനും,സത്ഗുണങ്ങളുടെ ഖനിയുമാണ്;

മൂന്നു ലോകങ്ങളിലും ഉള്ള സമ്പത്തി സുശീലത്തിൽ

നിറഞ്ഞിരിക്കുന്നു; സുശീലവാൻ എല്ലായിടത്തും പൂജനീയനാണ്.

214 - കബീർ പറയുന്നു:

ഹേ, ഈശ്വരാ, നിൻെറ മഹിമ സർവ്വ വസ്തുക്കളിലും,

മയിലാഞ്ചിയുടെ ഇലകളിൽ ചുവപ്പു നിറം

മറഞ്ഞിരിക്കുന്നതുപോലെ വ്യാപിച്ചിരിക്കുന്നു.

അങ്ങയുടെ രൂപം കാണുവാൻ ഈ അധമശരീരത്തിന്ന് അർഹതയില്ല.

215 - കബീർ പറയുന്നു: ജീവിതത്തിലുള്ള ഈ അൽപ സമയത്തിൽ

എന്തു ചെയ്യണം, എന്തു ചേർക്കണം, എന്ന് അറിയുന്നില്ല;

എന്തു ചെയ്താലും, എന്തു ചേർത്താലും,

എൻെറ കൂടെ കൊണ്ടുപോകാൻ കഴിയുന്നില്ലല്ലോ.

216 - കബീർ പറയുന്നു: ഈ സംസാരത്തിൽ അനേകം ബുദ്ധിഹീനരുണ്ട്;

കണ്ണുകളുണ്ടെങ്കിലും കാണുന്നില്ല,

ചെവികളുണ്ടെങ്കിലും കേൾക്കുന്നില്ല;

തലമുടി നരച്ചിട്ടും അജ്ഞാനികളായി അലയുന്നു.

217 - കബീർ പറയുന്നു:

വിഡ്ഢികൾ ജ്ഞാനം, ധ്യാനം, ധർമ്മം, പൂജാ, പാരായണം
എന്നിവയിൽ വിശ്വസിക്കുന്നില്ല, സത്യാന്വേഷണവും ചെയ്യുന്നുമില്ല.
അവസാനം യമലോകത്തേക്ക് പോവുന്നു.

218 - കബീർ പറയുന്നു: ആരും ആരുടേയും ബന്ധു-മിത്രമല്ലാതെയും, സ്വന്തം പതിയും, സ്വശരീരത്തിലെ നാഡികൾ പോലും,
തൻെറ കൂടെ വരാതെയും, ഉള്ള ആ ദിവസം വരും.
ഓ, മനമേ, സത്ഗുരുവിനെ ശരണംപ്രാപിക്കു, അലഞ്ഞുതിരിയേണ്ടാ.

219 - കബീർ പറയുന്നു: സ്വർണ്ണം, സജ്ജനങ്ങൾ, സാധുജനങ്ങൾ എന്നിവർ
പൊട്ടിപ്പോയാലും ഒട്ടിച്ചേർക്കാം.
ദുർജ്ജനങ്ങൾ മൺകുടം പോലെ, പൊട്ടിയാൽ ചിതറിപ്പോവും.

220 - കബീർ പറയുന്നു:

എത്ര സമയം ദേഹം നിൽക്കുന്നുവോ, അത്ര സമയം ദാനങ്ങൾ ചെയ്യൂ;
ദേഹി പിരിഞ്ഞുപോയാൽ, ദേഹം ഒരു പിടി ചാരമോ, മണ്ണോ ആയി.

221 - കബീർ പറയുന്നു:

വിശപ്പടക്കാൻ വേണ്ട അന്നം, ശരീരം മറക്കാൻ വേണ്ട വസ്ത്രം,
ഇതല്ലാതെ, വേറെയൊന്നും ശേഖരിക്കാത്തവനാണ് ഫക്കീർ.

222 - കബീർ പറയുന്നു:

പൂർണ്ണ മനസ്സോടെയുള്ള അൽപസമയത്തെ ധ്യാനവും സുഖമയമാണ്;
ആ ധ്യാനത്തിന്ന് മന്ത്രങ്ങളോ, തന്ത്രങ്ങളോ ആവശ്യമില്ല;

ഭക്തിയുടെ  മങ്ങിപ്പോവാത്ത നിറം മനസ്സിൽ നിറയുന്നു.

223 -  കബീർ പറയുന്നു:
പരിശ്രമം  സർവ്വ സമസ്യകൾക്കും ഉള്ള  ഔഷധമാണ്;
പരിശ്രമിച്ചാലേ ഫലം കിട്ടുകയുള്ളൂ.
ഉറച്ചുപോയ നെയ്യ് എടുക്കണമെങ്കിൽ, വിരൽ വളയ്ക്കണം.

224 -  സത്ഗുരുവിൻെറ ദർശനത്താൽ, എൻെറ മനസ്സ് സ്വർണ്ണമയമായി;
അല്ലെങ്കിൽ മുമ്പിൽ കുപ്പിച്ചില്ലായിരുന്നു.
ഇപ്പോൾ ഗുരുവിൽ നിന്ന് ലഭിച്ച ജ്ഞാനം, സ്വർണ്ണത്തിന്ന് തുല്യമാണ്.

225 - കബീർ പറയുന്നു: ദരിദ്രൻ എല്ലാവരടേയും മുഖത്തെ നോക്കുന്നു,
പക്ഷേ, അവനെ ആരും തിരിഞ്ഞു നോക്കുന്നില്ല.
ദാരിദ്ര്യം വളരെ നല്ലതാണ്; കാരണം മനുഷ്യനെ ദൈവതുല്യമാക്കുന്നു;
ഗുണ-ദോഷങ്ങളെ തരിച്ചറിയാൻ ഉള്ള കഴിവുണ്ടാക്കുന്നു

226 -  കബീർ പറയുന്നു: ഒരിക്കൽ തൻെറ ദരിദ്രതയെ സ്വീകരിക്കുന്നവൻ,
സത്ഗുണങ്ങൾക്കു പാത്രനാവുന്നു, ഈശ്വര സന്നിധിയിൽ വരുന്നു;
സന്ത് ജനങ്ങൾ ദീനതയെ, സദ്ഗുരുവിനുള്ള ദക്ഷിണയായി കാണുന്നു.

227 -  കബീർ പറയുന്നു: പള്ളിയുടെ മിനാരത്തിൽ (ഗോപുരത്തിൽ) കേറി,
മുള്ള,  പ്രാർത്ഥനക്ക് ഉച്ഛ സ്വരത്തിൽ വിളിക്കുന്നു;
അള്ളാഹ അക്ബർ ബധിരനാണെന്ന വിചാരത്തിൽ!
ഓ, മുള്ളാ, നീ വിളിക്കുന്ന അള്ളാഹ അക്ബർ,
നിൻെറ ഹൃദയത്തിൽ തന്നെ വസിക്കുന്നുവല്ലോ!

228 - കബീർ പറയുന്നു: ഓ, മന്ദബുദ്ധേ, നിൻെറ വിചാരം
ലോകത്തിൽ എല്ലാവരും നിൻെറ ബന്ധു-മിത്രങ്ങൾ ആണെന്ന്;
നിൻെറ ശരീരത്തിലെ പ്രാണൻ തന്നെ നിൻേറതല്ല;
പിന്നെ നീ ആരേയാണ് 'എൻേറത്' എന്ന് പറയുന്നത്?

229 - കബീർ പറയുന്നു: ഒന്നും ഇല്ലാത്ത തൊട്ടിൽ ആട്ടി,
വന്ധ്യ സ്ത്രീ സന്തോഷിക്കുന്നതുപോലെ,
സത്യവചനങ്ങളെ ഫലിതങ്ങൾ ആക്കി,
മൂഢർ ക്ഷണനേരത്തേക്ക് ആനന്ദം നേടുന്നു.

230 - ഒരു മണിക്കൂറോ, അര മണിക്കൂറോ, അതിലും പകുതിയോ
സമയം സജ്ജനസമ്പർക്കം ഉണ്ടായാലും മതി;
അറിഞ്ഞും, അറിയാതേയും ചെയ്ത അപരാധങ്ങൾ അകന്നുപോവും.

231 - കബീർ പറയുന്നു:
ഗുണഹീനനും, അജ്ഞാനിയും ആയ ബ്രാഹ്മണനേക്കാളും,
ജ്ഞാനവാനും, സത്ഗുണനും ആയ ചെരുപ്പുകുത്തി ധന്യനാണ്.
ഇതേപോലെ, കല്ലിൽ കൊത്തിയ ദൈവമൂർത്തിയേക്കാളും,
നായ ഉത്തമ ജീവിയാണ്;
നായ ദിവസം തോറും കുരച്ച് കുരച്ച്, വീടിനെ രക്ഷിക്കുന്നുണ്ടല്ലോ.

232 - കല്ലിനാൽ ഉണ്ടാക്കിയ ബിംബത്തെ പൂജിച്ച്,പൂജിച്ച്,
ആശകൾ ഒന്നും പൂർത്തിയും ആയില്ല, ജീവിതം വ്യർത്ഥവും ആയി.
സത്കർമ്മങ്ങളും, പരിശ്രമവും ആണ് യഥാർത്തമായ പൂജ.

233 - കബീർ പറയുന്നു: രാമഭക്തി സുഖപ്രദം, മറ്റേതെല്ലാം ദുഖ-ഖനി;
സുര-നര-മുനി-അസുരർ എല്ലാവരും കർമ്മഫലങ്ങളാൽ ബന്ധിതർ;
രാമനാമം ജഗത് ഉദ്ധാരകം!

234 - കബീർ പറയുന്നു:
പൃഥ്വിയെ ഒരേ അടിയിൽ അളന്നവനും (വാമനൻ),
ആഴിയെ ഒരേ കുതിച്ചുചാട്ടത്തിൽ കടന്നവനും (ഹനുമാൻ),
ഗിരിയെ ഒരേ കയ്യാൽ എടുത്തവനും (ശ്രീകൃഷ്ണൻ),
അസാധാരണ ശക്തികൾ ഇരുന്നിട്ടും,
കാലത്തിൻെറ ശക്തിക്ക് ഇരയായില്ലേ!

235 - കബീർ പറയുന്നു:
പാററകൾ ദീപത്തെ പ്രേമിക്കുന്നതു പോലെ, ഈശ്വരസ്മരണം ചെയ്യൂ;
പാററകൾ തങ്ങളുടെ ദേഹത്തേയും, പ്രാണനേയും ഭയപ്പെടാതെ,
ദീപത്തിൻെറ നാളത്തെ പ്രേമിച്ച്, മൃത്യു വരിക്കുന്നു.

236 - കബീർ പറയുന്നു:
മലയുടെ മുകളിൽ നിന്ന് വീണാലും, മണ്ണോടുമണ്ണായി പോയാലും,
ദുർജ്ജനങ്ങളോട് സഹവാസം വെക്കരുത്;
അവരുടെ ദുർഗുണം നിന്നെ മുക്കിക്കൊല്ലും.

237 - കബീർ പറയുന്നു:
നടൻ കൌശലങ്ങൾ കാണിക്കുമ്പോൾ,കയറ് പൊട്ടിപ്പോയാൽ,
അഭ്യാസം ഇല്ലെങ്കിൽ,അവൻെറ വീഴ്ച തീർച്ചയാണ്;

ഇതേപോലെ, സാധു, സതി, യോദ്ധാ എന്നിവരുടെ ജീവനം,
അപായത്തിൽ തൂങ്ങിനിന്നാലും,അവരുടെ ആത്മശക്തി രക്ഷിക്കുന്നു.

238 - തൻെറ ഹിതത്തിന്നു വേണ്ടി, കല്ലിനേയും ജലത്തേയും
പൂജിക്കുന്നത് നിഷ്ഫലമാണ്; സാധു ജനങ്ങളെ സേവിക്കു;
രാമനാമം സ്മരണം ചെയ്യു; മോക്ഷമാർഗ്ഗം അതാണ്.

239 - മനസ്സിനെ മക്കയായും, ഹൃദയത്തെ ദ്വാരകയായും,
ശരീരത്തെ കാശിയായും വീക്ഷിക്കു;
* പത്തു ദ്വാരങ്ങൾ ഉള്ള മനുഷ്യ ശരീരം പവിത്ര ക്ഷേത്രമാണ്;
ഈ ശരീരത്തിൽ ജീവാത്മരൂപത്തിൽ, പരമാത്മാ വസിക്കുന്നു.
{ * ഒമ്പതു ദ്വാരങ്ങൾ = രണ്ടു കണ്ണുകൾ, രണ്ടു ചെവികൾ,
രണ്ടു നാസികാദ്വാരങ്ങൾ,ഒരു വായ,ഒരു ലിംഗം(യോനി),ഒരു ഗുദം.
പത്താമത്തെ ദ്വാരം = ബ്രഹ്മരന്ധ്രം = [Fontanel on the skull];
ഈ ദ്വാരം ജനിച്ച് രണ്ടു വർഷത്തിൽ അടയുന്നു.}

240 - കല്ലും, കുമ്മായവും ചേർത്തി നിർമ്മിച്ച പള്ളിയുടെ മിനാരത്തിൽ
കയറി, മുല്ല പ്രാർത്ഥനക്ക് വിളിക്കുന്നു;
അള്ളാഹു അക്ബർ ബധിരനാണ് എന്ന വിചാരത്തിൽ!
തൻെറ ഹൃദയത്തിൽ വസിക്കുന്ന അള്ളാഹു അക്ബറെ കാണുന്നില്ല.

241 - കബീർ പറയുന്നു: ഭഗവാൻെറ മൂർത്തിക്ക് പൂജാ-പാരായണം ചെയ്ത്,
ധനം ശേഖരിക്കുന്ന വ്യവസായം ആരംഭിച്ചിരിക്കുന്നു;
വിലക്കു വാങ്ങിയ മൂർത്തി സംസാരിക്കുന്നില്ല,
വ്യവസായത്തിന്നുള്ള ഒരു വസ്തു മാത്രമായി.

242 -  കബീർ പറയുന്നു: കല്ലും, കുമ്മായവും ചേർത്തി ക്ഷേത്രം നിർമ്മിച്ച്,
അതിലൊരു വലിയ കല്ലിൽ പണിത മൂർത്തിയെ സ്ഥാപിച്ചു;
കുറെ സമയത്തിന്നപ്പുറം ആ മൂർത്തി പൊട്ടിപ്പോയി;
തന്നെത്താൻ രക്ഷിക്കാൻ കഴിയാത്ത ആ മൂർത്തി,
മററുള്ളവർക്ക് എന്ത് കൊടുക്കും, എന്ത് ചെയ്യും?

243 -  മനസ്സ് ശുദ്ധമായിരുന്നാൽ, ദേഹത്തിന്ന് ശത്രുക്കൾ ഇല്ല;
ഗർവ്വം ത്യജിച്ചാൽ, എല്ലാവരും നിന്നെ ബഹുമാനിക്കും, പ്രേമിക്കും.

244 -  കബീർ പറയുന്നു:
നിൻെറ സുഖസമയത്തിൽ സ്വാർത്ഥികൾ നിൻെറ കൂടെയും,
ദുഖസമയത്തിൽ പിരിഞ്ഞും നിൽക്കും;
നിസ്വാർത്ഥികൾ സർവ്വസമയത്തും നിൻെറ കൂടെ ഉണ്ടാവും.

245 -  കബീർ പറയുന്നു:
സുശീലയും, സത്ഗുണവതിയും, പതിവ്രതയും ആയ സ്ത്രീ,
ആജീവനാന്തം തൻെറ കുലത്തിൻെറ ബഹുമാനം രക്ഷിക്കുന്നു;
ജീവിച്ചിരിക്കുമ്പോൾ മറഞ്ഞിരുന്നാലും,
മരണസമയം അവളെ എല്ലാവരും പ്രശംസിക്കുന്നു.

246 -  ശരീരം, മനസ്സ്, വാണിയേയും സ്ഥിരമാക്കി,
ഈശ്വരസ്മരണം ചെയ്യുന്നത്, അൽപസമയത്തിനായാലും,
ആത്മചിന്തനത്താൽ ആ ഭക്തൻ മഹാനാവുന്നു.

247 - ഇന്ന് നാളെ മററന്നാളെ ആവാം എന്നും പറഞ്ഞ് നാമജപം നീട്ടിവെച്ചു;
മൃത്യു വരുമ്പോൾ എങ്കിലും നാമജപം ചെയ്യുമോ; ആർക്കറിയാം.

248 - കബീർ പറയുന്നു: ഉറങ്ങുന്ന സാധുവെ ഉണർത്താൻ മടിക്കേണ്ട;
ഉണരുമ്പോൾ, ഭഗവാൻെറ നാമം ഉച്ചരിച്ച് എഴുന്നേൽക്കും.
പക്ഷേ, അജ്ഞാനി, സിംഹം, സർപ്പം എന്നിവയെ ഉണർത്തിയാൽ,
ഉണരുമ്പോൾ തന്നെ നിന്നെ ഉപദ്രവിക്കും.

249 - അജ്ഞാനി, പന്നി, നായ, ഈ മൂന്നും ഒരേപോലെയാണ്;
അവക്ക് അസംഖ്യം ഉപദേശങ്ങളും നിഷ്ഫലമാണ്;
പിന്നേയും അവ ഉപദ്രവിക്കാനെ തുനിയുകയുള്ളു.

250 - സുഖം തരും, ദുഖം അകററും, അപരാധം ക്ഷമിക്കും;
ഈ സത്ഗുണങ്ങൾ നിറഞ്ഞ സജ്ജനങ്ങൾ അപൂർവ്വമാണ്.

251 - കബീർ പറയുന്നു: സത്ഗുരുവിൻെറ ഉപദേശങ്ങൾ സ്വീകരിച്ചാൽ,
നിൻെറ പ്രശ്നങ്ങൾ എല്ലാം തീരും;
ഗൃഹസ്ഥാശ്രമത്തിൽ ഇരിക്കുമ്പോൾ  യാചിക്കരുത്,
സത്കർമ്മങ്ങൾ ചെയ്യണം, ഈശ്വരസ്മരണം ചെയ്യണം.

252 - കബീർ പറയുന്നു:
ധനം ശേഖരിക്കാതേയും, പരസ്ത്രീകളിൽ മോഹിക്കാതേയും,
ജീവിക്കുന്ന ഭക്തൻെറ ചരണങ്ങളെ, ഞാൻ ആശ്രയിക്കുന്നു.

253 - കബീർ പറയുന്നു:

യുദ്ധഭ്രമിയിൽ ശൂരവീരനായ ഭടൻ തൻെറ സൈന്യങ്ങളോട്ടു കൂടെ,
ജീവനെ ഗണിക്കാതെ യുദ്ധം ചെയ്യുന്നു; ഓടിപ്പോവുന്നില്ല;
മനസ്സിൽ വിജയത്തെ ലക്ഷ്യം ആക്കി പോരാടുന്നു.

254- കബീർ പറയുന്നു: പ്രേമത്തെ മനസ്സിൽ നിന്ന് മറച്ചു വെച്ചാലും,
ഹൃദയത്താൽ പ്രകടിതമാവുന്നു; വായയാൽ പറഞ്ഞില്ലെങ്കിലും,
നേത്രങ്ങളാൽ പ്രകടിതമാവുന്നു.

255 - കബീർ പറയുന്നു:
സംസാരബന്ധനങ്ങളെ ത്യജിക്കാതെ, മനസ്സിൽ ഭക്തി വരുകയില്ല;
സംസാരബന്ധനങ്ങളെ ത്യജിച്ച്, ഹരിഭജനം ചെയ്യുന്നവനെ,
'ഹരിഭക്തൻ' എന്ന് കരുതാം.

256 - കബീർ പറയുന്നു: ശരീരത്തിൽ വസിക്കുന്ന ജീവൻ.
കുരങ്ങുകളിക്കാരൻെറ കുരങ്ങിനെ പോലെയാണ്,
കളിക്കാരൻെറ ആംഗ്യം പോലെ, കുരങ്ങ് കളിക്കുന്നു;
കളി കഴിഞ്ഞാൽ, കളിക്കാരൻ കുരങ്ങിനെ തൻെറ കൂടെ
കൊണ്ടുപോവുന്നു.
ഇതേപോലെ, സംസാരത്തിൽ കളികൾ കാണിക്കാൻ ഈശ്വരൻ,
ജീവനെ അയക്കുന്നു, കളി കഴിഞ്ഞാൽ തിരിച്ചു വിളിക്കുന്നു.

257 - കബീർ പറയുന്നു:
സ്മരണം, ശ്രുവണം, കീർത്തനം എന്നീ രൂപത്തിലുള്ള തോണികൾ
ഭവസാഗരം കടക്കുവാനുള്ള ഉപാധികൾ ആണ്;
ഇവയല്ലാതെ വേറെ ഉപായങ്ങൾ കിട്ടുകയില്ല.

258 - കബീർ പറയുന്നു: ഈ സംസാരം നശ്വരമാണ്;
കച്ചിട്ടു തിന്നാനും വയ്യാത്തത്, മധുരിച്ചിട്ടു തുപ്പാനും വയ്യാത്തത്;
ഇന്ന് ഇല്ലത്തിൽ വസിക്കുന്നവൻ, നാളെ ശ്മശാനത്തിൽ വസിക്കാം.

259 - കബീർ പറയുന്നു:
പർവ്വതത്തിന്ന് തുല്യം, നീ സ്വർണ്ണം ദാനം ചെയ്താലും,
സത്ഗുരുവിൻെറ കൃപയില്ലെങ്കിൽ ഭവസാഗരം തരണം ചെയ്യുകയില്ല.

260 - കബീർ പറയുന്നു:
തടാകം, വൃദ്ധജനങ്ങൾ, സന്ത്ജനങ്ങൾ, വർഷിക്കുന്ന മേഘങ്ങൾ
എന്നിവ പരോപകാരം ചെയ്യുന്നു;
പരമാർത്ഥത്തിന്നു വേണ്ടി ഇവ നാലും ഭൂമിയിൽ വന്നിരിക്കുന്നു.

261 - കബീർ പറയുന്നു:
തീയുടെ ചൂട് സഹിക്കാം, വാളിനാൽ വന്ന മുറിവും സഹിക്കാം,
പ്രേമം വരിക്കുന്നത് അത്ര എളുപ്പമല്ല;
മനസ്സിൽ പൂർണ്ണമായ സരളത ഉണ്ടാവണം.

262 - കബീർ പറയുന്നു:
ധനവാനേയും, ബുദ്ധിമാനേയും എല്ലാവരും പ്രേമിക്കുന്നു;
പക്ഷേ, അവരുടെ ധനത്തെ ലക്ഷ്യമാക്കി.
യഥാർത്ഥ പ്രേമം സ്വാർത്ഥ ഭാവം ഇല്ലെങ്കിലേ വരൂ.

263 - കബീർ പറയുന്നു:

രുദ്രാക്ഷമാല തിരിച്ചും, കാണിച്ചും കൊണ്ട്, നാമജപം ചെയ്യുന്നു;
ഹൃദയത്താൽ ഹരിയെ ജപിക്കുന്നില്ല.
ഹൃദയത്തിലെ ഭക്തിമാല തിരിച്ചു നാമജപം ചെയ്യു,
രുദ്രാക്ഷമാലയുടെ ആവശ്യം ഇല്ല.

264 - കബീർ പറയുന്നു:
പ്രേമം വരിക്കുന്നതിൽ ആനന്ദം ഉണ്ട്;
ആലോചനയാലും, വിചാരണയാലും,
പ്രേമത്തിൻെറ മഹത്വം ഇല്ലാതാവുന്നു.
ശരീരമോ, മനസ്സോ, ശിരസ്സോ,
പ്രേമത്തിന്ന് സന്തോഷപൂർവ്വം അർപ്പിക്കു.
പ്രേമത്തിൻെറ ഭണ്ഡാരം സർവ്വസമയവും നിറഞ്ഞിരിക്കും.

265 - കബീർ പറയുന്നു:
മണ്ണും,കുമ്മായവും, ചേർത്തി വീടു പണിയുന്നത് ആർക്കു വേണ്ടിയാ?
നിർദ്ദയ ആയ മൃത്യുവിന്ന് അറിവു കിട്ടിയാൽ,
ഓടിവന്ന്, ക്ഷണനേരത്തിൽ എല്ലാം വിഴുങ്ങുമല്ലോ.

266 - കബീർ പറയുന്നു: ശ്മശാനത്തിൽ കത്തുന്ന ചിതയിൽ
ശവം ജലിക്കുന്നു, എല്ലുകളും ജലിക്കുന്നു;
ശവം ദഹിപ്പിക്കുന്നവനും ഒരു ദിവസം ജലിക്കും;
പിന്നെ ഞാൻ ആരെ വിളിക്കും?

267 - ഈ ഭവസാഗരത്തിൽ മായാ എല്ലുകളുടെ ഒരു കുമ്പാരം ആണ്;
ജീവൻ, കുറുക്കനെപ്പോലെ, ആ കുമ്പാരത്തെ തിരയുന്നു;

തിരഞ്ഞ് തിരഞ്ഞ്, അവസാനം മൃത്യുവിന്ന് ഇരയാവുന്നു.

268 - കബീർ പറയുന്നു: വലിയ മോഹിനി ആയ, മായ,
സംസാരത്തെ മുഴുവനും ആകർഷിച്ചിരിക്കുന്നു;
ആശകളായ ബാണങ്ങളാൽ സർവ്വരേയും മുറിവേൽപ്പിക്കുന്നു;
എത്ര ദൂരം ഓടിപ്പോയാലും, രക്ഷപ്പെടുന്നത് അസാദ്ധ്യം.

269 - മായാ പറയുന്നു: സജ്ജനങ്ങളേയും, അവരുടെ വീടുകളിൽ വരുന്ന
സാധു-സന്ത് ജനങ്ങളേയും, ഞാൻ സേവിക്കുന്നു;
സാധു-സന്ത് ജനങ്ങളെ സേവിക്കുന്നവരെ കഷ്ടപ്പെടുത്തുകയില്ല;
പക്ഷേ, സജ്ജനസേവയിൽ പണം ചെലവാക്കാത്ത
ലുബ്ധരുടെ ധനം മുഴുവനും നഷ്ടമാക്കുന്നു.

270 - ഈ ലോകത്തിൽ, നായയെ അതിൻെറ സ്വഭാവത്താൽ അറിയാം;
അത്യധികം സ്നേഹിക്കുന്നവൻെറ മുഖം നക്കും,
വിരോധഭാവം കാണിക്കുന്നവനെ കടിക്കും.
ദുഷ്ടജനങ്ങളുടേയും സ്വഭാവം ഇതുപോലെയാണ്.

271 - സജ്ജനങ്ങൾ തന്നെത്താൻ പുകഴ്ത്തുകയില്ല;
രത്നം തൻെറ വില, ലക്ഷം ആണെന്ന് സ്വയം പറയുകയില്ലല്ലോ.

272 - വക്താവിൻെറ വാർത്തകൾ, ശ്രോതാ ശ്രദ്ധയോടെ
കേൾക്കുന്നില്ലെങ്കിൽ വ്യർത്ഥമാവുന്നു;
വക്താവും, ശ്രോതാവും സമനിലയിൽ ഇരുന്നാലേ,
ജ്ഞാനം പ്രസാരിക്കുകയുള്ളു.

273 - മനോധൈര്യവും, പരിശ്രമവും കാര്യസിദ്ധിക്ക് ആവശ്യമാണ്;
പരിശ്രമിച്ച് കിണറു കുഴിച്ചാലെ, വെള്ളം കിട്ടുകയുള്ളു.

274 - കബീർ പറയുന്നു:
സർവ്വപാപങ്ങൾക്കും മൂലമായ അസത്യം കഴിയുന്നവരെയും പറയരുത്;
സത്യവാണി ജനന-മരണ മുക്തികുള്ള ആധാരമാണ്.

275 - കബീർ പറയുന്നു:
സ്വയം നമ്രതയുള്ളവൻ, മററുള്ളവർക്ക് വേണ്ടി താണുപോവുകയില്ല;
ത്രാസ്സിൽ സാധനം വെക്കുമ്പോൾ, ആ തട്ട് താഴുന്നതുപോലെ.

276 - കബീർ പറയുന്നു:
ദീനരേയും, ദരിദ്രരേയും, സേവിച്ചും, പ്രേമിച്ചും ജീവിക്കുന്നവൻ
സർവ്വോത്തമനും, സർവ്വപ്രിയനും ആണ്.
ഈശ്വരൻെറ കൃപാകടാക്ഷം സർവ്വസമയവും അവന് ലഭിക്കുന്നു.

277 - സുഖസമയത്തിൽ ബന്ധുക്കളും, മിത്രങ്ങളും കൂട്ട് കൂടുന്നു;
ദുഖസമയത്തിൽ കൂടെ നിൽക്കുന്നവൻ, ലക്ഷത്തിൽ ഒന്നേ കാണൂ.

278 - കബീർ പറയുന്നു: ലോഹത്താൽ ഉണ്ടാക്കിയ തോണിയിൽ,
ലോഹത്തെ കയററി, അക്കര എത്താൻ കഴിയുമോ?
അതുപോലെ, ഗുരുവും പാപി ആയാൽ,
പാപി ആയ ശിഷ്യൻ എങ്ങനെ മറുകര എത്തും?

279 - കബീർ പറയുന്നു: നിനക്ക് കിട്ടുന്ന ഒരു ദുർവ്വചനത്തിന്ന്,
നീയും ഒരു ദുർവ്വചനം തിരിച്ചു കൊടുത്താൽ,
അസംഖ്യം ദുർവ്വചനങ്ങൾ തുരുതുരെ വരും;
കിട്ടുന്നതിന്ന് തിരിച്ചു കൊടുക്കാതെ ഇരുന്നാൽ,
ഒന്നോടെ നിന്നു പോവും.

280 - കബീർ പറയുന്നു: ധനം, പതി, പുത്രൻ എന്നിവരെ ത്യജിച്ചാലും, മനസ്സിൽ ബഹുമാനം നേടാനുള്ള ആഗ്രഹം പോവുകയില്ല.
വലിയ ഋഷി-മുനികൾ പോലും ഈ ആഗ്രഹത്താൽ,
വഴി തെററി പോയിരിക്കുന്നു.

281 - കബീർ പറയുന്നു:
മനസ്സ് ചിറകില്ലാത്ത പക്ഷിയാണ്;
എന്നാലും സർവ്വസ്ഥലത്തും പറന്ന് എത്തുന്നു;
കാണേണ്ടതെല്ലാം കണ്ട് തിരിച്ചു വരുന്നു.
ഇതാണ് മനസ്സിൻെറ ചഞ്ചലത.

282 - കബീർ പറയുന്നു: ചന്ദ്രൻെറയും, നക്ഷത്രങ്ങളുടെയും
പ്രതിബിംബം വെള്ളത്തിൽ കാണുന്നു;
അതേ വെള്ളത്തിൽ മത്സ്യങ്ങളും വസിക്കുന്നു;
മുക്കുവൻെറ വലയിൽ മത്സ്യങ്ങൾ മാത്രം കുടുങ്ങുന്നു.
ഇതേപോലെ, മായാരൂപി സംസാരത്തിൽ സാധു-സന്യാസികൾ
ഇരുന്നിട്ടും, മായാമോഹങ്ങളിൽ വീഴുന്നില്ല.

283 - ഹെ, പ്രാണി, നരൻ (മനുഷ്യൻ) നാരായണൻെറ സ്വരൂപമാണ്;

നിനക്ക് കിട്ടിയിരിക്കുന്ന ശരീരത്തെ, ശവം പോലെ കരുതേണ്ടാ;
നിൻെറ ആത്മ, പരമാത്മാവിൻെറ അംശമാണ്;
ശരീരം ഉള്ളതുവരെ നരസേവ ചെയ്യു;
നരസേവ നാരായണ സേവയാണ്.

284 - കബീർ പറയുന്നു: വാണിയാൽ അറിയാം, വക്താവിൻെറ സ്വഭാവം;
അകത്തുള്ളതെല്ലാം, വായിൽ നിന്ന് വാണിയായ് പുറത്തുവരും.

285 - പഴയ ശീലങ്ങളെ ഭീരുവും, ധൂർത്തനും, മാടപ്രാവും വിടുന്നില്ല;
മാർഗ്ഗം എത്ര ദുർഘടമായാലും, സത്പുത്രനും, കവിയും, സിംഹവും,
അതിൽ നിന്ന് മാറി, വേറെ വഴിയിലൂടെ പോവുന്നില്ല

286 - കബീർ പറയുന്നു:
നാവിൽ നിന്ന് വരുന്ന മധുര വചനങ്ങൾ അമൃതവർഷം;
നാവിൽ നിന്ന് വരുന്ന ക്രോധ വചനങ്ങൾ വിഷവായു.

287 - കബീർ പറയുന്നു: ധൈര്യവാനായ ആന,
ശാന്തമായി നിന്ന്, വയറു നിറയെ ആഹാരം കഴിക്കുന്നു;
ഭീരുവായ നായ, അൽപം ആഹാരത്തിന്ന് വേണ്ടി,
വീടുതോറും തേടി തേടി അലയുന്നു.

288 - 'ഞാൻ മരിച്ചുപോവും, ഞാൻ മരിച്ചുപോവും' എന്ന് പറയുന്നത് എളുപ്പം;
പക്ഷെ, മനസ്സിലെ ദുഷ്ട വികാരങ്ങൾ എളുപ്പം മരിക്കുന്നില്ല;
ശരീരം നശ്വരമാണ്, അവസാനം മരിച്ചുപോവും;
ത്യാഗത്താലേ, മനസ്സിലെ ദുഷ്ട വികാരങ്ങൾ മരിക്കുകയുള്ളൂ.

289 - കബീർ പറയുന്നു: സത്ഗുരു ജ്ഞാനത്തിൻെറ ഭണ്ഡാരമാണ്;
എന്നാലും ശിഷ്യന്ന് ഭാഗ്യാനുസാരം ജ്ഞാനം ലഭിക്കുന്നു.
ഗുരുസേവയിൽ ലീനനും, ഗുരുഭക്തിയും ഉള്ള ശിഷ്യൻ
ജ്ഞാനപ്രാപ്തിക്ക് അർഹിതൻ ആവുന്നു.

290 - കബീർ പറയുന്നു: ഈ സംസാരത്തിൽ ഈശ്വരൻ ഉണർന്നിരിക്കും,
ഇല്ലെങ്കിൽ ഭക്തൻ, ഇല്ലെങ്കിൽ വിഷയവാസനകളിൽ മുഴുകിയവൻ;
ഇവരെ ഒഴിച്ച് വേറെ ആരും ഉണർന്നിരിക്കുകയില്ല.

291 - കബീർ പറയുന്നു: ഏതു വ്യക്തിയുടെ ഹൃദയത്തിൽ ദയ ഇല്ലയോ,
പക്ഷേ ജ്ഞാന-ധ്യാന ഭാഷണം ചെയ്യുന്നുവോ, ജ്ഞാനത്തിൻെറ
വാക്യങ്ങൾ കേട്ടിരുന്നാലും, അവൻ നരകത്തിലേക്ക് പോവും.

292 - കബീർ പറയുന്നു: ഈ ലോകത്തിൽ വന്നതിൽ ഗർവ്വിക്കേണ്ടാ,
ഏതു ജ്ഞാനം അറിയണമോ അത് ഗ്രഹിക്കു,
ഏതു സമയത്തിലും, ദേഹി ദേഹത്തെ വിട്ടേച്ചു പോവും.

293 - കബീർ പറയുന്നു:
ശീലം ആയ സുഖ-സാഗരത്തിൻെറ ആഴം ആർക്കും അറിഞ്ഞുകൂടാ;
ഈശ്വരഭജനം ഇല്ലാതെ, സാധുസ്വഭാവം കിട്ടുകയില്ല;
ധനം ഇല്ലാതെ, ഉണ്ടിയൽ വ്യാപാരി ആവാൻ കഴിയുകയില്ല.

294 - കബീർ പറയുന്നു: എത്ര പഠിപ്പിച്ചാലും, മനസ്സിലാവുന്നില്ല;
തന്നെത്താൻ ജ്ഞാനം നേടുവാൻ ശ്രമിക്കുന്നുമിലൽ;

നീ എന്തിന് അന്യരെ ആശ്രയിച്ച്,
യമലോകത്തേക്ക്  പോയ്ക്കൊണ്ടിരിക്കുന്നു?

296 -  കബീർ പറയുന്നു: മനസ്സ് പോവുന്ന വഴിക്ക്, ശരീരവും പോവുന്നു;
മനസ്സിനേയും, ശരീരത്തേയും നിയന്ത്രിച്ചാൽ,
സർവ്വകാര്യങ്ങളും സഫലമാവും, സുഖപ്രാപ്തിയും ലഭിക്കും.

297 -  ഓ, മനസ്സേ, നീ ഒട്ടേറെ ധർമ്മ-കർമ്മങ്ങൾ ചെയ്യുന്നുവെന്ന്
ഗർവ്വിക്കേണ്ടാ; ഈ ലോകത്തിൽ കർമ്മങ്ങൾ അസംഖ്യം ഉണ്ട്,
നീ എത്ര ചെയ്താലും പൂർത്തിയാവുകയില്ല.

298 -  കബീർ പറയുന്നു: ഈ ലോകത്തിൽ ബുദ്ധിഹീനർ അസംഖ്യം;
രാമനാമം അറിയാതെ, ഒരു ഉദ്ദേശ്യവും ഇല്ലാതെ അലഞ്ഞുതിരിയുന്നു.

299 - കബീർ പറയുന്നു:
നിൻെറ വംശവും,ജാതിക്കും സംബന്ധമുള്ള സ്ഥലത്തേക്ക് പോകരുത്;
അവിടെ നിൻെറ അച്ഛനെ ബഹുമാനിച്ചാലും,
നിന്നെ ബഹുമാനിക്കണമെന്നില്ല.

300 -  കബീർ പറയുന്നു:
സേവകൻ സേവിച്ചുകൊണ്ടിരുന്നാൽ, സേവകൻ എന്ന് വിളിക്കാം;
സേവചെയ്യാതെ, ആരും ഒരിക്കലും സേവകൻ ആവുകയില്ല.

301 -  സത്ഗുരുവിൻെറ ആജ്ഞയെ ലംഘിച്ച്,
ശിഷ്യൻ എവിടെ പോയാലും,

കഷ്ടങ്ങൾ നിരന്തരം അനുഭവിക്കുന്നു

302 - ഈശ്വരപ്രേമം ഉള്ള മനസ്സിൽ, ബന്ധനങ്ങൾ ഇല്ല;
ബുദ്ധി നിറഞ്ഞ വ്യവഹാരങ്ങളും ഇല്ല;
ഈശ്വരപ്രേമത്തിൽ മഗ്നനായ ഭക്തൻ,
ദിവസങ്ങളും, തിഥികളും അറിയുന്നില്ല.

303 - കബീർ പറയുന്നു:
ശുദ്ധമായ പ്രേമം ഇല്ലാത്ത ഹൃദയം, ശ്മശാനതുല്യമാണ്;
തോലുകൊണ്ട് ഉണ്ടാക്കിയ, കൊല്ലൻെറ തീതുരുത്തി (BELLOWS) പോലെ,
ശ്വാസം വലിക്കുന്നുവെങ്കിലും, നിർജ്ജീവിയാണ്.

304 - കബീർ പറയുന്നു: സാളഗ്രാമത്തെ (ഭഗവാനെ) പൂജിക്കുന്നു,
എന്നിട്ടും മായാ-മോഹങ്ങളിൽ കുടുങ്ങിയിരിക്കുന്നു;
കറുത്ത കരിമ്പടം പുതച്ച്, സന്യാസി എന്നും പറഞ്ഞ് നടക്കുന്നു;
ഈശ്വരകൃപ എങ്ങനെ ലഭിക്കും?

305 - കബീർ പറയുന്നു: നാവിനെ നിയന്ത്രിക്കാത്തവൻെറയും,
ഹൃദയത്തിൽ സത്യം ഇല്ലാത്തവൻെറയും, കൂടെ വസിക്കരുത്;
നിനക്ക് അപകീർത്തിയേ ലഭിക്കുകയുള്ളൂ.

306 - നീ ജട ധരിച്ചിരുന്നാലോ, മുണ്ഡനം ചെയ്തിരുന്നാലോ,
സത്യവാദി അല്ലെങ്കിൽ, ഈശ്വരൻെറ കൃപാപാത്രം ആവുകയില്ല.

307 - കബീർ പറയുന്നു: ശരീരം ആയ മരക്കഷ്ണത്തെ,

മൃത്യു ആയ അഗ്നി മെല്ലെ മെല്ലെ ഗ്രസിക്കുന്നു;
ശരീരത്തിൻെറ അകത്തുള്ള ഹൃദയത്തിൻെറ അകത്ത്
വസിക്കുന്ന ഈശ്വരനെ ആരും അറിയുന്നില്ല.

308 - കബീർ പറയുന്നു:
മഹാദാനികൾ എല്ലാവരും കാലഗതി അടഞ്ഞു, ലുബ്ധന്മാർ ശേഷിച്ചു;
ലുബ്ധന്മാർ ദാനം ചെയ്യുന്നുമില്ല, ദാനിയെ മാനിക്കുന്നുമില്ല;
വഴക്കു കൂട്ടാൻ എപ്പോഴും തയ്യാറായിരിക്കുന്നു.

309 - കബീർ പറയുന്നു:
കല്ലിനേയും, ജലത്തേയും പൂജിച്ച് പൂജിച്ച്, മനുഷ്യർ മരിച്ചുപോയി;
ഈശ്വരീയ ശക്തിയെ അറിഞ്ഞീല;
ഈശ്വരീയ ശക്തിയുടെ ജ്ഞാനം സത്ഗുരുവിന്നേ ഉള്ളൂ;
ഭവസാഗരത്തെ കടക്കുവാൻ സത്ഗുരുവിനെ പ്രാപിക്കൂ.

310 - കബീർ പറയുന്നു:
നിൻെറ മനോരഥം പോലെ പാകം ചെയ്യൂ, തിന്നൂ, കുടിക്കൂ;
ഈ ലോകത്തിൽ നിന്ന് പിരിഞ്ഞു പോവുമ്പോൾ,
ഒരു ചില്ലിക്കാശുപോലും എടുത്തു കൊണ്ടു പോവാൻ കഴിയുകയില്ല.

311 - കബീർ പറയുന്നു: മൃത്യു എപ്പോൾ വരും എന്ന് നിശ്ചയമില്ല;
ജീവനുള്ളതുവരെ ദുഷ്കർമ്മങ്ങൾ ചെയ്യാതിരിക്കൂ.
വയലിൽ വിതക്കാത്ത വിത്ത് മുളക്കുകയില്ല,
വിതച്ചത് കൊയ്യാനും കഴിയും.

312 - കബീർ പറയുന്നു: പ്രേമരൂപം ആയ കാൽച്ചിലമ്പ് ഇട്ടും,
ക്ഷമാരൂപം ആയ കൺമഷി ഇട്ടും,
വിനമ്രതാരൂപം ആയ കുങ്കുമം നെററിയിൽ ഇട്ടും,
കാണുവാൻ ചെന്നാൽ, നിൻെറ പതിയുടെ പ്രേമം ലഭിക്കും.

313 - അനാവശ്യമായ ആശകളാൽ നിൻെറ മനസ്സ് അശാന്തമായാൽ,
സത്ഗുരുവിനെ ശരണം പ്രാപിച്ച്, ഭക്തിയോടെ നാമസ്മരണം ചെയ്യ്;
മോഹ-മായകളുടെ വലയിൽ, ഭക്തൻ കുടുങ്ങുന്നില്ല.

314 - കബീർ പറയുന്നു: സുഖ-ദുഖങ്ങൾ എത്ര വന്നാലും സഹിക്കണം,
മനസ്സ് വിചലിതം ആവാതിരിക്കണം;
മനസ്സിനെ വിഷയവാസനകളിൽ ലയിപ്പിക്കാതെ,
സത്ഗുരുവിൻെറ ഉപദേശങ്ങളെ മനസ്സിൽ സ്ഥാപിക്കണം.

315 - കബീർ പറയുന്നു:
ദുർജ്ജനങ്ങളുടെ വായ സർപ്പത്തിൻെറ പുററു പോലെയും,
അവരുടെ ഭാഷ വിഷതുല്യവും ആണ്;
മൌനമാണ് ആ വിഷത്തിന്നുള്ള ഏക ഔഷധം.

316 - കബീർ പറയുന്നു:
എല്ലാവരുടേയും മനസ്സിൽ ഈശ്വരസാന്നിദ്ധ്യം ഉണ്ടെങ്കിലും,
അജ്ഞാനികൾക്ക് അറിയുന്നില്ല;
ജ്ഞാനി ഇതിനെ അറിഞ്ഞ്, ഭവസാഗരം കടക്കുന്നു,
അജ്ഞാനികൾ ദുഖിതരായി ഭവസാഗരത്തിൽ കിടക്കുന്നു.

317 - കബീർ പറയുന്നു: ഭവസാഗരത്തിൽ മുഴകി പിടയുന്നവന്ന്,
ജ്ഞാനോപദേശങ്ങൾ നൽകി, തലമുടി പിടിച്ച് രക്ഷിക്കുന്നതുപോലെ,
രക്ഷിക്കുന്ന ഒരു വ്യക്തിയേയും ഞാൻ കാണുന്നില്ല.

318 - തടാകത്തിലുള്ള വെള്ളത്തിൻെറ തോതിൽ,
ചെറിയതും, വലിയതും ആയ മത്സ്യങ്ങൾ വസിക്കുന്നു;
അതേപോലെ, കുലത്തിൻെറ ആചാരങ്ങൾക്ക് ആധാരമായി,
കുടുംബാംഗങ്ങളിൽ നന്മ-തിന്മകൾ കാണപ്പെടുന്നു.
കബീർ പറയുന്നു: ഗുരുവിൻെറ യോഗ്യത പ്രകാരം,
ശിഷ്യന്ന് ജ്ഞാനം ലഭിക്കുന്നു.

319 - കബീർ പറയുന്നു:
വെള്ളത്തിൻെറ ഉത്തമ ഗുണങ്ങളാൽ, വൃക്ഷം പച്ചയായിരിക്കുന്നു;
ഉണങ്ങിയ മരക്കഷ്ണം എത്ര കാലം വെള്ളത്തിൽ ഇട്ടാലും,
വെള്ളത്തിൻെറ ഗുണങ്ങളെ ഗ്രസിച്ച്, പച്ചയാവുകയില്ല.

320 - നാലു ഭാഗവും ദൃഢമാക്കി പണിത വീട്ടിന്നുള്ളിൽ വാസം,
ഓരോ ജനാലകളിലും കാവൽക്കാർ, മുഖ്യ ദ്വാരത്തിൽ കൂററൻ ആന,
എന്നിട്ടും, മൃത്യു കടന്നു വന്നു;
ജീവാത്മാവിനെ തട്ടിക്കൊണ്ടു പോയി.

321 - 'എൻെറ അടുത്ത് ധനസമ്പത്തികളും, സുഖസമ്പത്തികളും ഉണ്ട്;
ഇതിനെ അനുഭവിച്ച് ആനന്ദമായി ജീവിക്കും';
ഇങ്ങനെ അഹോരാത്രം വിശ്വസിച്ചിരുന്നു.
പെട്ടെന്ന് മൃത്യു വിളിച്ചു, ജീവാത്മാ വിളി കേട്ട് കൂടെ പോയി,

ധനസമ്പത്തികളും, സുഖസമ്പത്തികളും കൂടെ പോയില്ല.

322 - കബീർ പറയുന്നു:
ഈശ്വരഭക്തി ഇല്ലാതെ, ഭാഷണം ചെയ്ത് നടക്കുന്നവരുടെ
വാർത്തകൾ പൊള്ളയാണ്;
പൂർണ്ണ ചന്ദ്രനെ നോക്കി, നായ കുരയ്ക്കുന്നതു പോലെ.

323 - കബീർ പറയുന്നു:
ദയ ഇല്ല, ദാക്ഷിണ്യം ഇല്ല, സന്ത് ജനങ്ങളെ സത്കരിക്കുന്നും ഇല്ല;
അങ്ങനത്തെ ഗൃഹം ശ്മശാനതുല്യമാണ്;
അവിടെ വൃദ്ധിയും ഇല്ല, സന്തോഷവും ഇല്ല.

324 - കബീർ പറയുന്നു:
ഹെ, പ്രാണി, നിൻെറ ഹൃദയത്തിൽ വസിക്കുന്ന ഭഗവാനെ സ്മരിക്കു;
നിൻെറ ഹൃദയം ജ്ഞാനത്തിൻെറ ഭണ്ഡാരമാണ്.

325 - കബീർ പറയുന്നു: ഈശ്വരജ്ഞാനം എളുപ്പം കിട്ടുകയില്ല;
'ആ ജ്ഞാനം പൂർണ്ണമായി എനിക്ക് ലഭിച്ചു'
എന്ന് പറയുന്നത് ഭോഷ്ക്കാണ്.
ഭക്തിമാർഗ്ഗത്താലേ ആ ജ്ഞാനം ലഭിക്കുകയുള്ളു.

326 - കബീർ പറയുന്നു:
ശ്വാസം മുട്ടുന്നതുവരെ ആഹാരം, രോഗത്തിനുള്ള മാർഗ്ഗം;
ഭഗവദ്പ്രസാദം പോലെ ആഹാരം, ആരോഗ്യത്തിനുള്ള മാർഗ്ഗം;

327 - സൂർയ്യോദയം വരെ, ആകാശത്തിൽ നക്ഷത്രങ്ങളെ കാണാം;
പൂർണ്ണ ജ്ഞാനം കിട്ടുന്നതുവരെ, കർമ്മ-പാശങ്ങൾ അനുഭവിക്കണം.

328 - ഈശ്വരധ്യാനം മനസ്സിൽ ചെയ്യു, ഉച്ചസ്വരത്തിൽ വേണ്ടാ;
പുറത്തുള്ള ലോകവ്യവഹാരങ്ങളിൽ മുഴുകാതെ,
അകത്തുള്ള ജ്ഞാനചക്ഷുസ്സിനെ തുറക്കൂ.

329 - കബീർ പറയുന്നു:
ഈ ലോകത്തിൽ ഉള്ളപ്പോൾ, നീ എന്തെല്ലാം ചെയ്തു,
ഇവിടുന്ന് പോയതിൽ പിന്നെ എന്തെല്ലാം ചെയ്യും?
ലോകവ്യവഹാരങ്ങളിൽ സന്തോഷിച്ചു, സത്ഗുരുവിനെ മറന്നു;
ഇക്കരയിലും ഇല്ല, അക്കരയിലും ഇല്ല എന്ന സ്ഥിതിയിലായി;
ഈശ്വരാനുഗ്രഹത്താൽ കിട്ടിയ മാനുഷജന്മം കൈവിട്ടുപോയി.

330 - കബീർ പറയുന്നു: സംസാരത്തിലെ ജീവജാലങ്ങളും,
ബ്രഹ്മ-വിഷ്ണു-മഹേശ്വരനും കാലത്തിൻെറ ഗതിയെ ഭയപ്പെടുന്നു;
ദേവത-ഋഷി-മുനികളും മാത്രമല്ല, സപ്തലോകങ്ങൾക്കും താഴെ
രസാതലത്തിൽ വസിക്കുന്ന ആദിശേഷനും,
കാലത്തിൻെറ ഗതിയെ ഭയപ്പെടുന്നു.

331 - കബീർ പറയുന്നു: മനസ്സ് സന്ദർഭാനുസാരം ദാനിയും ആണ്,
ദുരാഗ്രഹിയും ആണ്, രാജാവും ആണ്, യാചകനും ആണ്;
എന്നാലും, ആ മനസ്സ് സത്ഗുരുവിനെ ശരണം പ്രാപിച്ചാൽ ,
ഭവസാഗരത്തിൻെറ മറുകര എത്തും.

332 - കബീർ പറയുന്നു: സന്ത് സേവ, ഗുരു പൂജ, ഗുരു സ്മരണം,വൈരാഗ്യം,
എന്നിവ ഭാഗ്യവാന്മാർക്കേ ലഭിക്കുകയുള്ളു;
കർമ്മഹീനന്മാർക്ക് ഇത്ര നല്ല അവസരങ്ങൾ വിധിച്ചിട്ടില്ല.

333 - കബീർ പറയുന്നു:
മായ രണ്ടു പഴങ്ങൾ (സ്വർഗ്ഗം, നരകം) തരുന്ന വൃക്ഷമാണ്;
സാവധാനത്തോടെ തിന്നുകയും, ചെലവാക്കുകയും ചെയ്താൽ,
മോക്ഷത്തിൻെറ ദ്വാരം തുറക്കും;
ലുബ്ധനായി കൂട്ടിവെച്ചാൽ നരകദ്വാരത്തിൽ എത്തിക്കും.

334 - കബീർ പറയുന്നു: ധനത്തിലെ മോഹത്തെയും,
സ്ത്രീകളിലെ മോഹത്തെയും എളുപ്പം ത്യജിക്കാം;
പക്ഷേ, മാനം, പ്രശംസ, അസൂയ
എന്നിവയെ ത്യജിക്കുന്നത് കഠിനമാണ്.

335 - കബീർ പറയുന്നു: എനിക്ക് ഇന്നേവരെ കിട്ടിയവരെല്ലാം ഗുരുക്കളാണ്;
ശിഷ്യനായി ആരേയും കിട്ടീട്ടില്ല.
ശിഷ്യന്ന്, ജ്ഞാനിയായ ശിഷ്യനെ കിട്ടിയാൽ,
തമ്മിൽ തമ്മിൽ ജ്ഞാനം പകർന്നു കൊടുക്കുമല്ലോ.

336 - കബീർ പറയുന്നു: ദുഖത്തെ തേടി ആരും പോവുകയില്ല;
ദുഖം അവിചാരിതമായി തന്നെത്താൻ വരുന്നു.
സുഖത്തിൻെറ ആഗമനത്തിൽ ദുഖം നീങ്ങുന്നു;
ജീവിതത്തിൽ സുഖ-ദുഖങ്ങൾ മാറി മാറി വന്നു കൊണ്ടേയിരിക്കും.

337 - കബീർ പറയുന്നു: വിധിച്ചതെല്ലാം അനുഭവിച്ചേ തീരൂ;
സത്ഗുരുവെ ശരണം പ്രാപിച്ച്, ഹരിനാമം ഭജിക്കു,
സന്മാർഗ്ഗത്തിൽ ജീവിച്ച്, ദയാ-ധർമ്മം വരിക്കു, എല്ലാം ശുഭമാവും.

338 - കബീർ പറയുന്നു: നിൻെറ മനസ്സ് ശീതളമായിരുന്നാൽ,
ഈ സംസാരത്തിൽ നിനക്ക് ശത്രുക്കൾ ഉണ്ടാവുകയില്ല;
മനസ്സിലെ അഭിമാനം ത്യജിച്ചാൽ,
എല്ലാവരും നിന്നോട് ദയ കാണിക്കും.

339 - കബീർ പറയുന്നു: രാമനാമം സ്മരിക്കാൻ സമയം കിട്ടീല,
ശരീരം പുഷ്ടിപ്പെടുന്നതിൽ സമയമെല്ലാം പോയി;
കണ്ണുകളിൽ ഉറക്കം വരുന്നില്ല, മനസ്സിന്ന് ശാന്തിയും കിട്ടുന്നില്ല.

340 - ഹേ, ഈശ്വരാ, ഋദ്ധി-സിദ്ധികൾ ഞാൻ അങ്ങയോടു യാചിക്കുന്നില്ല,
എനിക്ക് അതിനുള്ള ആശയും ഇല്ല;
ദിനന്തോറും സാധു-സജ്ജനങ്ങളുടെ ദർശനം തരൂ,
ഇത്രയേ ഞാൻ അങ്ങയോടു യാചിക്കുന്നുള്ളൂ.

341 - രൂപമില്ല, മുഖമില്ല, സൌന്ദര്യ്യമില്ല, കുരൂപതയുമില്ല,
ആ അദൃശ്യമായ ബ്രഹ്മം, പുഷ്പത്തിൻെറ സുഗന്ധം പോലെ,
എല്ലായിടത്തും വ്യാപിച്ചിരിക്കുന്നു

342 - നീ ആരെ തേടിനടക്കുന്നുവോ, അവൻ നിൻെറ ഹൃദയത്തിൽ ഉണ്ട്;
നിൻെറ മനസ്സിലുള്ള ഭ്രമത്തിൻെറ തിരശ്ശീല,
നിൻെറ ദൃഷ്ടിയിൽ നിന്ന് അവനെ മറച്ചിരിക്കുന്നു

343 - മത്സ്യം ജലത്തെ പ്രേമിക്കുന്നു, ലോഭി ധനത്തെയും;
അമ്മ കുഞ്ഞിനെ പ്രേമിക്കുന്നു, ഭക്തൻ നാമത്തെയും.

344 - കബീർ പറയുന്നു:
രത്നം അടിച്ചാലും ഉടയുന്നില്ല, സാധുവും അതുപോലെ തന്നെ;
രത്നത്തെപ്പോലെ, സാധു-സന്ത് ജനങ്ങൾ
വിഷമാവസ്ഥയിലും വിചലിതരാവുന്നില്ല;
അതു കാരണം അവർ വരുന്നുമില്ല, പോവുന്നുമില്ല.

345 - കബീർ പറയുന്നു: ദിവസേന രണ്ടു പ്രാവശ്യം ഇല്ലെങ്കിലും,
ഒരു പ്രാവശ്യമെങ്കിലും, സന്ത്-സന്യാസികളെ ദർശിക്കുക;
ഈശ്വരഭജനം ചെയ്ത് ഭവസാഗരത്തെ കടക്കാം.

346 - കബീർ പറയുന്നു: രാമനാമം ഉച്ഛരിക്കുന്ന വായ ധന്യമാണ്;
രാമനാമം ഉച്ഛരിക്കാത്ത വായ, ഒന്നിനും കൊള്ളാത്തതാണ്.

347 - കബീർ പറയുന്നു: ഹരിദർശനത്തിന്ന് രണ്ടു മാർഗ്ഗങ്ങൾ ഉണ്ട്;
ഒന്ന് നാമസ്മരണം, മറേറത് പരോപകാരം.

348 - കബീർ പറയുന്നു:
ഈ ലോകത്തിൽ മൃത്യുവിൽ നിന്ന് രക്ഷപ്പെട്ടവർ ആരുമില്ല;
നാമസ്മരണം ചെയ്യാത്തവൻ പിടഞ്ഞ് പിടഞ്ഞ്,
മൃത്യുവിന്ന് ഇരയാവുന്നു;
ഈശ്വരൻെറ ഭക്തൻ ശാന്തമനസ്സോടെ മൃത്യുവെ സ്വീകരിക്കുന്നു.

349 - കബീർ പറയുന്നു: ഈ ലോകത്തിൽ മിത്രത ലഭിക്കുന്നത് കഠിനവും,
ശത്രുത നേടുന്നത് എളുപ്പവും ആണ്;
സജ്ജനനായ മിത്രനെ വിടാതിരിക്കു,
സർപ്പം തൻെറ ശിരസ്സിലെ മണിയെ രക്ഷിക്കുന്നതു പോലെ.

350 - കബീർ പറയുന്നു: ജീവൻ, യൌവനം, രാജ്യം എന്നിവ ശാശ്വതമല്ല;
സത്സംഗത്തിൽ ഇരുന്ന ദിവസങ്ങൾ ജീവിതത്തിൽ ഫലപ്രദമാണ്.

351 - കബീർ പറയുന്നു: കല്ല് വെള്ളത്തിൽ മുങ്ങിപ്പോവുന്നതുപോലെ,
ദുഷ്ടജനങ്ങളോടു ചേർന്നാലുള്ള ഗതി അനുഭവിക്കേണ്ടി വരും;
സ്വാതി നക്ഷത്രത്തിലെ മഴത്തുള്ളി,
വാഴയിൽ വീണാൽ കർപ്പൂരമായും,
മുത്തുച്ചിപ്പിയിൽ വീണാൽ മുത്തായും,
പാമ്പിൻെറ വായിൽ വീണാൽ വിഷമായും മാറുന്നു.

352 - കബീർ പറയുന്നു: ജ്ഞാനിയും ജ്ഞാനിയും ചേരുമ്പോൾ, അമൃതമയമായ വാർത്തകൾ വരും;
ജ്ഞാനിയും അജ്ഞാനിയും ചേരുമ്പോൾ,
വിപരീതാവസ്ഥകളിനാൽ, കലഹം തുടങ്ങുന്നു.

353 - കബീർ പറയുന്നു: വിഷയ-വാസനകൾ ആസ്വദിച്ചു,
ആശകൾ വളർന്നു, അതിൽ കുടുങ്ങി;
ഇങ്ങനെയുള്ള സംസാരവലയിൽ പെടാത്തവൻ, യഥാർത്ഥ ഭക്തൻ.

354 - കബീർ പറയുന്നു:
കാമവികാരങ്ങൾക്ക് അധീനരായി, എല്ലാവരും വഴിതെററിപ്പോവുന്നു;
ഹരിനാമത്തെ ആധാരമാക്കി രക്ഷപ്പെട്ട ഭക്തന്മാർ വിരളമാണ്.

355 - കബീർ പറയുന്നു: രാമനാമത്തിൻെറ ജ്ഞാനം ലഭിച്ച മനസ്സിന്ന്,
വനമെല്ലാം തുളസിയും, പർവ്വതമെല്ലാം സാളിഗ്രാമവും,
നദികളെല്ലാം ഗംഗയും, ആയി ഭവിക്കുന്നു.

356 - കബീർ പറയുന്നു:
പ്രേമം വിൽക്കുന്നുവെന്ന് അറിഞ്ഞ്, ഞാൻ അവിടെ പോയി;
പക്ഷേ വിലയ്ക്കല്ല, ആത്മ സമർപ്പണത്തിനാണെന്ന് അറിഞ്ഞു.
ശരിയാണ്, ധനം കൊടുത്ത്, പ്രേമം വാങ്ങാൻ കഴിയുകയില്ലല്ലോ!

357 - കബീർ പറയുന്നു:
സ്വാർത്ഥത്തിനായി സേവ ചെയ്യുന്നവൻ, സേവകനല്ല;
നാലിരട്ടി ശമ്പളം ചോദിച്ച്, പണിയെടുക്കുന്നവനും സേവകനല്ല,
അവൻ തീരെ സ്വാർത്ഥനാണ്.

358 - കബീർ പറയുന്നു:
ജലത്തിലെ പോളകൾ ക്ഷണനേരം നിൽക്കുന്നതു പോലെ,
മനുഷ്യ ജീവനും, ഏതു ക്ഷണവും മറഞ്ഞുപോവാം;
രാത്രിയിൽ തിളങ്ങുന്ന നക്ഷത്രങ്ങൾ, പകലിൽ മറഞ്ഞുപോവുന്നല്ലോ.

359 - കബീർ പറയുന്നു: സത്യം, ജ്ഞാനം ഉപദേശിക്കുന്ന ഗുരുവും,
ഗുരുവിനെ അനുസരിക്കുന്ന ശിഷ്യനും ധന്യരാണ്;

ഗുരു-ശിഷ്യ സ്ഥാനങ്ങളെ തമ്മിൽ തമ്മിൽ ബഹുമാനിച്ചാൽ,
ഗുരു-ശിഷ്യ ബന്ധനം ദൃഢമാവുന്നു.

360 - സദുപദേശങ്ങൾ നൽകുന്ന സത്ഗുരു ധന്യനാണ്;
ആ ഗുരു അൽപസമയത്തിൽ,
മനുഷ്യനെ ദൈവീകസ്ഥിതിയിൽ എത്തിക്കുന്നു.

361 - കബീർ പറയുന്നു: ശീതളത ചന്ദ്രനിലും ഇല്ല, മഞ്ഞുകട്ടയിലും ഇല്ല;
ഈശ്വരൻെറ നാമസ്മരണവും, നാമജപവും ചെയ്യുന്ന,
ഈശ്വരന്ന് പരമപ്രിയനായ ഭക്തനിൽ ഉണ്ട്.

362 - കബീർ പറയുന്നു: വെള്ളം കോരുന്നവളുടെ ശ്രദ്ധ മൺകുടത്തിൽ
സ്ഥിരമായിരിക്കുന്നതുപോലെ, നീയും സർവ്വസമയവും,
ഈശ്വര ഭക്തിയിൽ ലയിച്ചിരിക്കണം.

363 - കബീർ പറയുന്നു:
വൃക്ഷത്തിൻെറ കൊമ്പും, ഇലകളും, പൂവും, കായ്കളും,
ദൃഢമായ വേരിൻെറ കാരണത്താൽ ഉണ്ടാവുന്നു.
ഇതുപോലെ, നിൻെറ വേരിനെ ദൃഢമാക്കിയാൽ,
മററുള്ളതെല്ലാം സുലഭമായി വരും.

364 - കബീർ പറയുന്നു: മായ ഒരു എലിപോലെയാണ്;
എല്ലാ വസ്തുക്കളേയും, എലി പോലെ ചുരണ്ടുന്നു;
അച്ഛൻ-മകൻ തമ്മിലുള്ള ബന്ധനത്തേയും കൂടി ചുരണ്ടും;
മായയുടെ പ്രഭാവത്തിൽ നിന്ന് രക്ഷപ്പെടുന്നത് എളുപ്പമല്ല.

365 - കബീർ പറയുന്നു: ഭൂമിയിൽ വിഷം വിതച്ചാൽ,
സമുദ്രത്തിൽ നിന്ന് അമൃതം കിട്ടുമോ?
ദുഷ്ടൻ തൻെറ ദുഷ്ടതയെ എവിടെ ഉപേക്ഷിക്കും?
അവന് ആലോചിക്കാനുള്ള ശക്തിയും ഇല്ലല്ലോ.

366 - കബീർ പറയുന്നു: ചന്ദനമരക്കൊമ്പിലിരുന്നു,
ഞാൻ യാത്രീകന്ന് ശരിയായ വഴി കാണിച്ചു കൊടുത്തു;
എന്നിട്ടും, യാത്രീകൻ ആ വഴിയിൽ കൂടെ പോയില്ലെങ്കിൽ,
എനിക്ക് എന്തു ചെയ്യാൻ കഴിയും?

367 - കബീർ പറയുന്നു:
ആരെ വിശ്വസിച്ച്, നീ വിശ്വാസം ഇല്ലാതെ ജീവിക്കുന്നു?
ആടിനെ വെട്ടുവാൻ തയ്യാറായി നിൽക്കുന്ന കശാപ്പുകാരനെ പോലെ,
മൃത്യു നിൻെറ തലക്കു മീതെ തയ്യാറായി നിൽക്കുന്നു.

368 - കബീർ പറയുന്നു: നഖ-ശിഖാന്തരം പാപം നിറഞ്ഞിരിക്കുന്ന,
മൂർഖനും, മൂഢനും ആയ കുകർമ്മിക്ക് ജ്ഞാനോപദേശം ഫലിക്കുമോ?
ബധിരൻെറ ചെവിയിൽ ശംഖ് ഊതുന്നതിൽ, എന്താ ഫലം?

369 - കബീർ പറയുന്നു: വിവിധ വേഷധാരി ആയാലും, ഗൃഹസ്ഥിയോ,
വനവാസിയോ ആയാലും, പ്രേമഭാവം അത്യാവശ്യമാണ്.
പ്രേമഭാവം ഇല്ലാത്ത ജീവിതം വ്യർത്ഥമാണ്.

370 - കബീർ പറയുന്നു:

ഒന്ന് അനേകമായും, അനേകം ഒന്നായും കാണപ്പെടുന്നു!
ഒന്നിനെ അറിഞ്ഞാൽ, ആ ഒന്നിൽ ലയിച്ചു പോവും!

371 - കബീർ പറയുന്നു:
ആശാ-പാശങ്ങളെ വിറകുപോലെ കത്തിച്ച് ഭസ്മം ആക്കി,
യോഗികളെ പോലെ ജീവിച്ചാലേ, ഈശ്വരജ്ഞാനം ലഭിക്കൂ.

372 - കബീർ പറയുന്നു: സമുദ്രത്തിൽ തീ പിടിച്ചാലും, പുക കാണുകയില്ല;
മനസ്സിൽ കത്തുന്ന തീ, മററുള്ളവർ അറിയുകയില്ല.

373 - കബീർ പറയുന്നു:
അസ്ത്രത്തിൻെറ മുന പൊട്ടിപ്പോയ് ശരീരത്തിന്നകത്ത് ഇരുന്നാൽ,
കാന്തം (MAGNET) കൊണ്ടേ അതിനെ വലിച്ചെടുക്കാൻ കഴിയൂ;
ഇതേപോലെ, മനസ്സിലെ ദുഷ്ടതയെ,
സത്ഗുരു ക്രൂപി കാന്തത്തിനാലെ വലിച്ചെടുക്കാൻ കഴിയൂ.

374 - കബീർ പറയുന്നു:
ഹേ, അന്തർയ്യാമി, അങ്ങുന്നാണ് എൻെറ ഏക ആധാരം;
അങ്ങുന്ന് കൈവിട്ടാൽ, വേറെ ആരാ, എന്നെ അക്കര എത്തിക്കുക?

375 - കബീർ പറയുന്നു: മററുള്ളവർക്ക് വഴി കാണിച്ച്,
നീ വഴി തെററി നടക്കുന്നുവല്ലോ;
മററുള്ളവരുടെ വയലിനെ കാത്തു രക്ഷിച്ച്,
സ്വന്തം വയലിനെ രക്ഷിക്കാൻ മറന്നുപോവുന്നതു പോലെ.

376 - കബീർ പറയുന്നു:
കണ്ണിലെ കൺമണിപോലെ സംസാരത്തെ വീക്ഷിക്കുന്നു,
പക്ഷേ, തൻെറ ഹൃദയത്തിൽ വസിക്കുന്ന ഭഗവാനെ അറിയുന്നില്ല;
മൂഢനെപ്പോലെ അകത്തുള്ളതിനെ, പുറത്ത് തേടി നടക്കുന്നു.

377 - കബീർ പറയുന്നു: അഭിമാനം ഉള്ള സ്ഥലത്തിൽ ആപത്ത് ഉണ്ട്,
സംശയം ഉള്ള സ്ഥലത്തിൽ രോഗവും;
ഈ നാലു ബാധകൾക്കും ഔഷധം, നാമസ്മരണം.

378 - കബീർ പറയുന്നു: തീർത്ഥ സ്നാനത്താൽ ഒരു ഫലം,
സന്ത് സമാഗമത്തിൽ നാലു ഫലങ്ങൾ,
സത്ഗുരു സമാഗമത്തിൽ അസംഖ്യം ഫലങ്ങൾ.

379 - കബീർ പറയുന്നു: സന്ത് സമാഗമം ചെയ്യാതെ, ദിവസം നഷ്ടമായി;
പ്രേമം ഇല്ലാതെ, ജീവൻ മൃഗതുല്യമായി;
ഭക്തി ഇല്ലാതെ, ഈശ്വരകൃപയും കിട്ടാതെ ആയി.

380 - കബീർ പറയുന്നു: രാമനാമ സ്മരണവും, ഭജനവും ഉപേക്ഷിച്ച്,
അന്യ ദേവീ-ദേവതകളെ പൂജിക്കുന്നവനെ ആരെന്ന് വിളിക്കാം?
വേശ്യയുടെ പുത്രൻ, ആരെ 'അച്ഛൻ' എന്ന് വിളിക്കും?

381 - കബീർ പറയുന്നു: വഴിയെ നോക്കി നോക്കി, കണ്ണുകൾ മങ്ങിപ്പോയി,
ശ്രീരാമനെ വിളിച്ച് വിളിച്ച്, നാവിൽ പൊള്ളങ്ങൾ വന്നു,
പ്രഭുവിൻെറ പ്രകാശം കിട്ടീല, മനസ്സിലെ അന്ധകാരവും നീങ്ങിയില്ല.

382 - കബീർ പറയുന്നു:
ശീരത്തിലെ നാഡികളെല്ലാം റബാബിൻെറ (സരോദ്) കമ്പികൾ ആയി,
പക്ഷേ, വായിക്കുന്നവൻ വിരക്തനായി.
ഈ റബാബിൻെറ നാദം, മററുള്ളവർക്ക് കേൾക്കുകയില്ല;
കേൾക്കുന്നത് പരമാത്മാവോ, അല്ലെങ്കിൽ ആ വിരക്തി വന്ന മനസ്സോ.

383 - കബീർ പറയുന്നു:
കരഞ്ഞാൽ ശക്തി കുറയുന്നു, ചിരിച്ചാൽ ദൈവം കോപിക്കുന്നു;
മനസ്സോടുമനസ്സായി വിക്കി വിക്കി കരയുന്നതാണ് നല്ലത്;
ചിതൽ മരത്തെ അകത്ത് അകത്ത് തിന്ന്,പൊള്ളയാക്കുന്നതു പോലെ.

384 - കബീർ പറയുന്നു: ചിരിക്കേണ്ടാ, കരയുന്നതിൽ മനസ്സിരുത്തു;
ആത്മ-മിത്രം (ഈശ്വര കൃപ) കരഞ്ഞാലേ കിട്ടുകയുള്ളു.

385 - കബീർ പറയുന്നു: ഉണ്ടും, ഉറങ്ങിയും ലോകമെല്ലാം സുഖിക്കുന്നു;
ദുഖിതനായ കബീർ രാത്രി മുഴുവനും ഉണർന്നിരിക്കുന്നു,
പകൽ മുഴുവനും കരഞ്ഞും.

386 - കബീർ പറയുന്നു: മലകളെല്ലാം തേടിത്തേടി അലഞ്ഞു;
തിരഞ്ഞ് തിരഞ്ഞ് കണ്ണുകളും ക്ഷീണിച്ചു;
തേടിയ വള്ളി കാലിൽ ചുററിയതുമില്ല;
ജീവിതം സഫലവും ആയില്ല.

387 - കബീർ പറയുന്നു: തൻെറ പ്രിയ പുത്രൻ, ഓടി വന്നുചേരുമ്പോൾ,
അച്ഛൻ മധുര പലഹാരം കൊടുത്ത് ലാളിക്കുന്നു;

പുത്രൻ അതിൻെറ മധുരരസത്തെ ആസ്വദിച്ച്,
പിതാവിനെ മറന്ന്പോവുന്നു.
ഈ സംസാരത്തിൽ മായയും, മനുഷ്യനും
ഇതുപോലെ തന്നെയാണ് ബന്ധപ്പെട്ടിരിക്കുന്നത്.

388 - കബീർ പറയുന്നു: അറിഞ്ഞുകൊണ്ട് സത്യത്തെ ത്യജിച്ച്, അസത്യത്തെ വരിക്കുന്നവൻെറ സ്വപ്നത്തിലും,
ഈശ്വരൻെറ കൃപ ലഭിക്കുകയില്ല.

389 - കബീർ പറയുന്നു:
പ്രഭോ, ആരുടെ ഹൃദയത്തിൽ അങ്ങുന്ന് വസിക്കുന്നുവോ,
അവനെ എൻെറ മിത്രമാക്കു; എനിക്ക് അതിന് യോഗ്യതയില്ലെങ്കിൽ,
ഞാൻ, എൻെറ യാത്രയെ മതിയാക്കി, അങ്ങയെ ശരണം പ്രാപിക്കാം.

390 - കബീർ പറയുന്നു: ശ്രീരാമനെ തേടി തേടി വനങ്ങളിലെല്ലാം അലഞ്ഞു;
അവസാനം ഒരു രാമഭക്തനെ കണ്ടുമുട്ടി;
അവൻ എൻെറ കഷ്ടങ്ങളെല്ലാം അകററി.

391 - കബീർ പറയുന്നു: ഈ ശരീരത്തിലുള്ള മനസ്സ്,
ഒരു പക്ഷിയെപ്പോലെ ഇഷ്ടം പോലെ പറക്കുന്നു;
ആരുടെ കൂടെ സഹവാസം ചെയ്യുന്നുവോ,
അതിന് അനുസാരമായ ഫലങ്ങളും അനുഭവിക്കുന്നു.

392 - കബീർ പറയുന്നു:
കോട്ടക്ക് ചുററും ഉള്ള കിടങ്ങിലെ വെള്ളം ആരും കുടിക്കുന്നില്ല;

ഇതേ വെള്ളം ഗംഗയോടു ചേർന്നാൽ, 'ഗംഗാജലം' ആവുന്നു;
എല്ലാവരും ബഹുമാനിക്കുന്നു.

393 - കബീർ പറയുന്നു:
വെല്ലത്തിൻെറ(ശർക്കര) മധുരം ആസ്വദിച്ച്, ഈച്ച അതിൽ ഒട്ടിപ്പോയി;
ദേഹവും ഒട്ടി, ചിറകുകളും ഒട്ടി;
തലയും, കാലുകളും അടിച്ച് അടിച്ച് പിടഞ്ഞു മരിച്ചു;
വെല്ലത്തിൻെറ മധുരം, അതിൻെറ മൃത്യു ആയി.

394 - കബീർ പറയുന്നു:
വികാരങ്ങളുടെ വേരായ മനസ്സിനെ തച്ചുടച്ചാലും,
അത് വിതച്ച വിഷവിത്തുകൾ മുളക്കും,
അതിൻെറ ഫലങ്ങൾ (കർമ്മ ഫലങ്ങൾ) അനുഭവിച്ചേ തീരൂ.

395 - കബീർ പറയുന്നു: കടലാസ്സിനാൽ ഉണ്ടാക്കിയ എൻെറ തോണി,
നാലു വശത്തും വെള്ളമോ വെള്ളം,
തോണിയിൽ അഞ്ചു ദുഷ്ട യാത്രികൾ (ഇന്ദ്രിയങ്ങൾ),
കലങ്ങി മറിയുന്ന ഈ സമുദ്രത്തെ എങ്ങനെ കടക്കും?

396 - കബീർ പറയുന്നു: മദം പൊട്ടിയ ആനയെപ്പോലെയുള്ള മനസ്സിനെ,
അതിൻെറ പറമ്പിൽ തന്നെ കെട്ടി നിർത്തു;
കാലു മുന്നോട്ടു വെച്ചാൽ, അങ്കുശത്താൽ കുത്തി നിർത്തു.

397 - കബീർ പറയുന്നു: വിചാരിച്ചതുപോലെ കിട്ടിയില്ലെങ്കിൽ,
നിൻെറ മനോരഥങ്ങളെ ത്യജിക്കു;

വെള്ളത്തിനെ കടഞ്ഞ് നെയ്യ് എടുക്കാൻ കഴിഞ്ഞാൽ,
ഉണക്ക  റൊട്ടി ആരും കഴിക്കുകയില്ലല്ലോ.

398 -  കബീർ പറയുന്നു:
ആ ദിവസം വരും, അന്ന് നിനക്ക് എല്ലാം ഇട്ടേച്ച്  പോവേണ്ടിവരും;
രാജാവോ, റാണാവോ, ചക്രവർത്തിയോ, യാചകനോ, ആരായാലും,
മൃത്യുവിൻെറ ദൃഷ്ടിയിൽ ഒരുപോലെയാണ്.

399 -  കബീർ പറയുന്നു: വയലിൽ ശ്രദ്ധ വെച്ചില്ല;
പക്ഷികൾ ധാന്യങ്ങളെല്ലാം തിന്നു തീർത്തു;
ഇപ്പോഴെങ്കിലും ഉണരു, അവശേഷിച്ചതെല്ലാം ശേഖരിക്കു.

400 - കബീർ പറയുന്നു:
അതിശ്രദ്ധയോടെ, ചർക്കയിൽ വളരെ നേർമ്മയുള്ള നൂല് തിരിച്ചാൽ,
നല്ല വിലക്ക് ആ നൂല് വിൽക്കാം;
ആ നൂല് വാങ്ങുന്നവൻ രാജാ രാം ആയിരിക്കും,
മററാർക്കും കഴിവില്ലാതിരിക്കും.

401 -  കബീർ പറയുന്നു: ശ്രീരാമൻെറ ശരണം ഒരിക്കലും വിടരുത്;
വിട്ടാൽ നിൻെറ ഗതി, കൊല്ലൻെറ ചുററിക്കും, അടകല്ലിനും
നടുവിൽ അകപ്പെട്ട്, അടി വാങ്ങുന്ന ഇരുമ്പു കഷ്ണം പോലെയാവും.

402 -  കബീർ പറയുന്നു: നിൻെറ തലമുടി നിന്നെ ഉപദ്രവിച്ചില്ലല്ലോ?
പിന്നെ എന്തിനാ വീണ്ടും വീണ്ടും മുണ്ഡനം ചെയ്യുന്നത്?
ഓ, പാമരാ, നിൻെറ മനസ്സിൽ  ദിനംതോറും വളർന്നുവരുന്ന

ദുഷ്ട വികാരങ്ങളേയും, ദുഷ്ട ചിന്തകളേയും മുണ്ഡനം ചെയ്യു.

403 - കബീർ പറയുന്നു:
കൌശലത്താൽ ഹരിയെ പ്രാപിക്കാൻ കഴിയുകയില്ല;
ഗോപീനാഥൻ, ശ്രീകൃഷ്ണനെ പ്രേമത്താൽ വശീകരിക്കാം.
വൃന്ദാവനത്തിലെ ഗോപികളുടെ നിഷ്കളങ്ക പ്രേമം, ഉദാഹരണമല്ലേ?

404 - കബീർ പറയുന്നു: സിംഹങ്ങൾ കൂട്ടമായി പോവുന്നില്ല,
ഹംസങ്ങൾ പംക്തി പാലിക്കുന്നില്ല;
കുങ്കുമം ചാക്കുകളിൽ നിറക്കുന്നില്ല;
സാധു സംഘത്തോടെ പോവുന്നില്ല.

405 - കബീർ പറയുന്നു:
ഹൃദയത്തിലെ ഈശ്വര ചൈതന്യം, മറച്ചുവെക്കാൻ കഴിയുകയില്ല;
വിളക്കിൻെറ വെളിച്ചവും മറച്ചുവെക്കാൻ കഴിയുകയില്ല.

406 - കബീർ പറയുന്നു: ഈശ്വരൻ എല്ലാവരേയും പാലിക്കുന്നു,
പക്ഷേ ആരും ഈശ്വരനെ സ്മരിക്കുന്നില്ല;
ദേഹത്തെ പോഷിപ്പിക്കുന്നതിലും, വിഷയ-വാസനകളിലും
മുഴുകിയിരിക്കുന്നവന്ന്, ഹരിഭക്തിക്ക് സമയം ഇല്ല.

407 - കപടവും, അഭിമാനവും ത്യജിച്ച്,
വഴിയിലെ ചരൽകല്ലുപോലെ ഇരിക്കു;
അങ്ങനെയിരുന്നാലെ, ഭഗവാൻെറ ഭക്തി ലഭിക്കുകയുള്ളു.

408 - കബീർ പറയുന്നു: എൻെറ ദൈവം ഒരു വ്യാപാരിയാണ്;
ഭീഷണികളും, മാററങ്ങളും ഇല്ലാതെ സംസാരത്തെ തൂക്കി,
എല്ലാവർക്കും ന്യായമായ വില (വിധി) കൊടുക്കുന്നു.

409 - കബീർ പറയുന്നു: നിരന്തരം ഈശ്വരപ്രേമത്തിൽ മുഴുകിയവൻെറ
വായിൽ നിന്ന് വീഴുന്ന വാണികൾ,
അസംഖ്യം മുത്തുകളും, രത്നങ്ങളും ആയിരിക്കും.

410 - കബീർ പറയുന്നു: മനസ്സിൽ വൈരാഗ്യഭാവം ഉള്ളവൻ സാധു,
മനസ്സിൽ ഉദാരഭാവം ഉള്ളവൻ ഗൃഹസ്ഥ്;
ഈ ഗുണങ്ങൾ ഇല്ലാതെ ആയാൽ, വിനാശം നിശ്ചിതം.

411 - കബീർ പറയുന്നു:
നിൻെറ ബന്ധു-മിത്രങ്ങൾ ഓരോരുത്തരായി വിട വാങ്ങി പോവുന്നു;
നിൻെറയും സമയം മെല്ലെ മെല്ലെ അടുക്കുന്നു.
ബാക്കിയുള്ള സമയത്തിൽ, ഹരിചരണങ്ങളെ സ്മരിക്കു,

412 - കബീർ പറയുന്നു: നിരൂപകനെ നിൻെറ കൂടെ നിർത്തു,
കഴിയുമെങ്കിൽ കൂടെ താമസിപ്പിക്കു;
അവൻ തൻെറ വിമർശനങ്ങളാൽ, നിൻെറ മനസ്സിലെ മലിനതകളെ,
സോപ്പും, വെള്ളവും ഇല്ലാതെ കഴുകിക്കളയും.

413 - കബീർ പറയുന്നു: ഗോവിന്ദൻ (ശ്രീകൃഷ്ണൻ) ഒട്ടേറെ ഗുണങ്ങളെ
എൻെറ ഹൃദയത്തിൽ ഒട്ടിച്ചിരിക്കുന്നു;
ഞാൻ വെള്ളം കുടിക്കുമ്പോൾ ആ ഗുണങ്ങൾ

അലിഞ്ഞു പോവാതിരിക്കേണമേ.

414 - കബീർ പറയുന്നു:
ഉദിച്ചതെല്ലാം അസ്തമിക്കും,
വിരിഞ്ഞതെല്ലാം വാടിപ്പോവും,
പണിതതെല്ലാം പതിച്ചുപോവും,
ജനിച്ചതെല്ലാം മരിച്ചുപോവും.

415 - കബീർ പറയുന്നു: കൊട്ടാരത്തിൽ കൊള്ളയടിച്ച്,
നിർധനൻ പോലെ നടിക്കുന്നത് സംഭാവ്യമല്ല;
ഗുരുവിനെ വഞ്ചിച്ച് ജീവിച്ചാലും,
മൃത്യുവിനെ എങ്ങനെ വഞ്ചിക്കും?

416 - കബീർ പറയുന്നു: അങ്ങാടിയിൽ വീണുപോയ രത്നം,
മണ്ണിലും, മണലിലും മൂടി കിടന്നിരുന്നു;
അങ്ങോട്ടും ഇങ്ങോട്ടും നടക്കുന്നവർ കണ്ടില്ല;
സൂക്ഷ്മദൃഷ്ടിയുള്ളവൻ കണ്ടു, എടുത്തു.

417 - കബീർ പറയുന്നു:
രത്നത്തിന്റെ പൊതി,ചെറിയ അങ്ങാടിയിൽ തുറന്ന് കാണിക്കേണ്ടാ;
ബുദ്ധിമാനെപ്പോലെ പൊതിയെ സൂക്ഷിച്ചു കൊണ്ടുപോവു.

418 - കബീർ പറയുന്നു:
ഹെ, പ്രഭോ, ഏതു വായിനാൽ ഞാൻ നിന്നോട് അഭ്യർത്ഥിക്കും?
നിന്റെ മുമ്പിൽ തന്നെ, ഞാൻ പാപകർമ്മങ്ങൾ ചെയ്യുന്നു;

പിന്നെ ഞാൻ എങ്ങനെ അങ്ങയുടെ ഭക്തനാവും?

419 - കബീർ പറയുന്നു:
സത്യവാണിയെ എപ്പോഴും ഉച്ചരിക്കൂ;
പക്ഷ-വിപക്ഷങ്ങളെ ഗണിക്കാതെ,
സത്യത്തെ ഹൃദയത്തിൽ സ്ഥാപിക്കൂ.

420 - ഗുരു കാശിയിലും, ശിഷ്യൻ സമുദ്രതീരത്തിലും വസിക്കുന്നെങ്കിലും,
അവരുടെ ഇടയിൽ ഒരേ ജ്ഞാനം ഉണ്ടെങ്കിൽ,
തമ്മിൽ തമ്മിൽ ഉള്ള ബഹുമാനം സ്ഥിരമായിരിക്കും.

421 - കബീർ പറയുന്നു:
ഗ്രാമമോ, നഗരമോ, എത്ര ഭംഗിയായി പണിതിരുന്നാലും,
അവിടെ രാമ-ഭക്തർ ഇല്ലെങ്കിൽ, ശോഭാഹീനമാവുന്നു.

422 - കബീർ പറയുന്നു:
കാാബാ ഇപ്പോൾ കാശി ആയി, എൻെറ രാമൻ ഇപ്പോൾ റഹീം ആയി;
മുമ്പിൽ ആട്ടാവായിരുന്നത്, ഉപ്പോൾ മൈദാ ആയി;
എന്തായാലും, കബീർ ആസ്വദിക്കുന്നു.

423 - കബീർ പറയുന്നു: ദുഖിതൻ ദുഖത്തിനാൽ വ്യാകുലനാവുന്നു;
സുഖിക്കുന്നവൻ സുഖം കുറഞ്ഞാൽ ദുഖിക്കുന്നു;
രാമഭക്തൻ എല്ലാസമയത്തും ആനന്ദിതൻ ആണ്;
അവന്ന് സുഖ-ദുഖങ്ങളെ പററി ചിന്തയില്ല.

424 - കബീർ പറയുന്നു:

ഓ, മനുഷ്യാ, നീ ചിന്തിച്ച ചിന്തിച്ച്, ഒന്നും കിട്ടുകയില്ല;
എൻെറ ഹരി, നീ ചിന്തിക്കാത്തതിനേയും, പൂർത്തിയാക്കുന്നു.

425 - കബീർ പറയുന്നു: ഭീരു പൊള്ളയായ ഭാഷണങ്ങൾ ചെയ്യുന്നു;

ശൂരനായ യോദ്ധാ മിതമായി സംസാരിക്കുന്നു;
യുദ്ധക്കളത്തിൽ സമയം വരുമ്പോൾ അറിയാം,
ശൂരവീരതയുടെ പ്രകാശം ഏതു മുഖത്തിൽ എന്ന്.

426 - കബീർ പറയുന്നു:

ഞാൻ ശ്രീരാമൻെറ നായയാണ്; എൻെറ പേര് 'മോത്തി';
രാമനാമത്തിൻെറ പട്ട എൻെറ കഴുത്തിലുണ്ട്;
അദ്ദേഹം എവിടേക്ക് വലിക്കുന്നുവോ, അവിടേക്ക് ഞാൻ പോവുന്നു.

427 - കബീർ പറയുന്നു:

സ്വാർത്ഥസിദ്ധിക്കായി ചെയ്യുന്ന ഈശ്വരപൂജ നിഷ്ഫലമാണ്;
നിസ്വാർത്ഥമായി ചെയ്യുന്ന പൂജയെ ഈശ്വരൻ സ്വീകരിക്കും.

428 - കബീർ പറയുന്നു:

പരസ്ത്രീയോടുള്ള സംബന്ധം വെള്ളുള്ളി തിന്നുന്നതിന്ന് സമമാണ്;
ഒളിഞ്ഞുരുന്ന് വെള്ളുള്ളി തിന്നാലും,
അതിൻെറ ദുർഗ്ഗന്ധം പുറത്തു വരാതിരിക്കുമോ?

429 - കബീർ പറയുന്നു:

പരസ്ത്രീയോടുള്ള സംബന്ധവും, കള്ളക്കച്ചവടവും,

ആദ്യമാദ്യം മധുരിക്കും, അവസാനം നാശത്തിൽ എത്തിക്കും.

430 - കബീർ പറയുന്നു:
ജ്ഞാനി, ജ്ഞാനം കിട്ടിയ ഗർവ്വത്തിൽ പെട്ടാൽ,
കിട്ടിയ ജ്ഞാനമെല്ലാം നഷ്ടമാവും;
ആ ജ്ഞാനിയേക്കാളും, ഗൃഹസ്ഥൻ ഉത്തമനാണ്;
ഗൃഹസ്ഥൻ, ഈശ്വരഭയത്തിനാൽ ദുഷ്കർമ്മങ്ങൾ ചെയ്യുന്നില്ല.

431 - കബീർ പറയുന്നു:
വയറു നിറക്കാൻ വേണ്ടി, സാധുവേഷം ധരിച്ച്, ഭിക്ഷാടനം ചെയ്തു;
'സ്വാമി ആയി' എന്ന ലഹരി തലയിൽ കയറി, വയറും നിറഞ്ഞില്ല;
ഒന്നിനും കൊള്ളാത്ത മനുഷ്യൻ ആയി.

432 - കബീർ പറയുന്നു: ബ്രാഹ്മണൻ, ലോകത്തിനെല്ലാം ഗുരു ആവാം;
പക്ഷേ, താണ ജാതിക്കാരനായ സാധുവിൻെറ ഗുരു ആവുകയില്ല.
ബ്രാഹ്മണൻ, നാലു വേദങ്ങളേയും തിരിച്ചും മറിച്ചും പഠിച്ചവൻ അല്ലേ?

433 - കബീർ പറയുന്നു: ഈ കലിയുഗത്തിൽ തിന്മകൾ നിറഞ്ഞു;
സാധു-സജ്ജനങ്ങളെ ഒട്ടും കാണുന്നില്ല;
മൂഢർക്കും, ലോഭികൾക്കും, വഞ്ചകർക്കും ആദരവ് കിട്ടുന്നു.

434 - കബീർ പറയുന്നു:
ഈ കലിയുഗത്തിൽ സ്വാമിയും, സാധുവും ലോഭികളായും,
ആശാപാശങ്ങളാൽ ബന്ധിതരായും കാണപ്പെടുന്നു;
സർവ്വസമയവും കാശും, പലിശയും എണ്ണിക്കൊണ്ടിരിക്കുന്നു.

435 - കബീർ പറയുന്നു: ആടിൻെറ വാലും പിടിച്ച്,
സംസാരസാഗരം കടക്കുവാൻ കഴിയുകയില്ലെന്ന്,
ഞാൻ മനുഷ്യരോടെല്ലാം വിളിച്ചുപറയുന്നു;
ഭക്തി-ജ്ഞാനത്തിൻെറ തോണിയെ നേടു.

436 - കബീർ പറയുന്നു:
അടുത്ത ജന്മത്തിൽ ഉപയോഗിക്കാവുന്ന, ആ ധനം ശേഖരിക്കു;
എല്ലാം പൊതിഞ്ഞ്, തലയിൽ കേററിപ്പോയവനെ കണ്ടിട്ടുണ്ടോ?

437 - കബീർ പറയുന്നു:
കൊക്കുകൾ കൊത്തിക്കൊത്തി തടാകത്തിലെ വെള്ളം മലിനമാക്കി;
കുറെ പക്ഷികൾ ആ വെള്ളം കുടിച്ചാലും, ഹംസം കുടിക്കുകയില്ല.

438 - കബീർ പറയുന്നു:
ഈ സംസാരത്തിലെ മോഹ-മായ ശൂന്യവും, വിലയില്ലാത്തതും ആണ്;
ഏതു വീട്ടിൽ അധികം അഭിനന്ദനങ്ങൾ ഉണ്ടോ,
ആ വീട്ടിൽ അത്ര പ്രശ്നങ്ങളും, ആപത്തുകളും ഉണ്ട്.

439 - കബീർ പറയുന്നു: ഉച്ഛ സ്വരത്തിൽ കീർത്തനം ചെയ്യുന്നവർ,
നന്മയും, തിന്മയും തിരിച്ചറിയുന്നില്ല;
ആ ജനങ്ങളെ മൂഢർ എന്നോ, ശിരസ്സില്ലാത്ത ശരീരം എന്നോ പറയാം.

440 - കബീർ പറയുന്നു:
പഠിച്ച് പഠിച്ച് പുസ്തങ്ങളിൽ നിന്ന് കിട്ടിയതെല്ലാം മറന്നുപോവാം;

അൻപ്പത്തിരണ്ട് അക്ഷരങ്ങളിൽ, 'ര' കാരവും, 'മ' കാരവും എടുക്കു,
കൂട്ടി ചേർക്കു, മനസ്സിൽ സ്ഥിരമാക്കു, ജപം തുടങ്ങു;
ആ രാമനാമജപം നിന്നെ കടത്തിവിടും!

441 - കബീർ പറയുന്നു: കാാജി-മുള്ള തുടങ്ങി എല്ലാവരും വഴി മാറി,
തങ്ങളുടെ ഇഷ്ടം പോലെ നടക്കുന്നു;
അള്ളാഹു അക്ബറിൻെറ നാമം ജപിച്ച്, കയ്യിൽ കത്തിയും വെച്ച്,
വയറു നിറക്കാൻ വേണ്ടി, കഴുത്ത് അറുക്കാനും തുടങ്ങി.

442 - സ്നേഹ-സന്തോഷത്തിൻെറ വസ്ത്രം ധരിച്ച്,
കബീർ, തൻെറ താളത്തിന്നൊത്ത് നൃത്യം ചെയ്യുന്നു;
ആരു സത്യം പറയുന്നുവോ, ഇല്ലയോ,
തൻെറ മനസ്സിനേയും, ശരീരത്തേയും നിയന്ത്രിക്കുന്നു.

443 - കബീർ പറയുന്നു: തീർത്ഥസ്നാനം ഒരു ഉണങ്ങാത്ത വള്ളിയാണ്;
എല്ലാവരുടേയും ജീവിതത്തെ ബലമായി കെട്ടി വെച്ചിരിക്കുന്നു.
പക്ഷേ, കബീർ ആ വള്ളിയുടെ വേരു തന്നെ അറുത്തു കളഞ്ഞു;
വിഷപാനം ചെയ്യേണ്ട ആവശ്യം ഇല്ലല്ലോ.

444 - ഒരു മഴത്തുള്ളി സമുദ്രത്തിൽ വീണാൽ,
ആ തുള്ളി സമുദ്രജലത്തോടു ചേരുന്നു;
അതേപോലെ ഒരു തുള്ളി രൂപമായ ജീവാത്മാ,
സമുദ്രരൂപമായ പരമാത്മാവിൽ വിലീനമാവുന്നു.
ഈ വാസ്തവം ചുരുക്കം ജനങ്ങളെ അറിയുന്നുള്ളു.

445 -  കബീർ പറയുന്നു:

തൻെറ ശക്തിക്കനുസരിച്ച്, മനുഷ്യർ കർമ്മങ്ങൾ ചെയ്യുന്നു;
തൻെറ ശക്തിയേക്കാളും അധികം, സാധു കർമ്മങ്ങൾ ചെയ്യുന്നു;
തൻെറ ശക്തിയെക്കാളും, ശേഷിയെക്കാളും, അധികം,
കർമ്മങ്ങൾ ചെയ്യുന്നവന്ന് അത്യധികം ജ്ഞാനം ലഭിക്കുന്നു.

446 -  കബീർ പറയുന്നു: ലോകത്തിലെ സമ്പത്തുകൾ മണ്ണിന്ന് തുല്യമാണ്;

ഈശ്വര ജ്ഞാനം അമൂല്യമായ രത്നമാണ്.
കബീർ ഈ സംസാരത്തിൽ കാണുന്നതെല്ലാം ഉപേക്ഷിച്ച്,
ആ  അമൂല്യരത്നത്തെ ഈശ്വരധ്യാനത്താൽ നേടി.

447 -  കബീർ പറയുന്നു:

ഇളയോർക്ക്  തെററു പററിയാലും, മുതിർന്നോർ ക്ഷമിക്കണം;
ഭൃഗു മഹർഷി ഹൃദയത്തിൽ ചവിട്ടിയപ്പോൾ,
ഭഗവാൻ വിഷ്ണുവിന്ന് എന്തെങ്കിലും കുറവുണ്ടായോ?
നേരെ മറിച്ച്, ഭൃഗു മഹർഷിയുടെ പാദത്തിൻെറ അടയാളം,
ഭഗവാൻ തൻെറ  മാറിൽ ധരിച്ചല്ലോ!

448 -  കബീർ പറയുന്നു: ഏതൊരുവന്ന് സത്ഗുരു കിട്ടിയില്ലയോ,

അവൻെറ ശിക്ഷ പൂർണ്ണമായില്ല;
സാധുവേഷധാരിയായി വീടുതോറും ഭിക്ഷ യാചിച്ച്,
അവൻെറ ജീവൻ വ്യർത്ഥമായി.

449 -  കബീർ പറയുന്നു: ഈ സംസാരത്തിൽ കുടുങ്ങി,

മോഹ-മായാ ബന്ധനങ്ങളിൽ നിന്ന് രക്ഷ കിട്ടുകയില്ല;

ജീവാത്മായ പക്ഷി, ചിറകടിച്ച്ച്ചടിച്ച് പറന്നുപോവാൻ ശ്രമിക്കുന്നു,
പക്ഷേ, കുടുങ്ങിയേ കിടക്കുന്നു.

450 - കബീർ പറയുന്നു: ഏതൊരുവൻ നിനക്കു വേണ്ടി മുള്ളു വിതച്ചുവോ,
അവന്ന് വേണ്ടി, നീ പുഷ്പങ്ങൾ വിതക്കൂ.
നീ വിതച്ച പുഷ്പങ്ങൾ നിനക്ക് കിട്ടും,
അവൻ വിതച്ച മുള്ളുകൾ, ത്രിശ്ശൂലം പോലെ,
മൂന്നിരട്ടിയായി അവന്ന് തന്നെ കിട്ടും.

451 - കബീർ പറയുന്നു: ദുഷ്ട വചനങ്ങൾ വളരെ ചീത്തയാണ്,
ശരീരത്തെ ജലിപ്പിച്ച് ചാരമാക്കുന്നു;
സദ്വചനങ്ങൾ ജലസമാനം ശീതളവും, അമൃതവർഷവും ആണ്.

452 - കബീർ പറയുന്നു:
ഓ,മനസ്സേ, മെല്ലെ മെല്ലെയെ സർവ്വവും കിട്ടുകയുള്ളു;
നൂറു കുടം വെള്ളം ഒഴിച്ചാലും, ഋതു വന്നാലേ പഴം വരുകയുള്ളൂ.

453 - കബീർ പറയുന്നു:
ഏതിനെ തേടിത്തേടി ബ്രഹ്മാ, ശിവൻ, ദേവതകൾ, മനുഷ്യർ
തുടങ്ങി എല്ലാവരും തളർന്നുപോയോ,
ആ ചൈതന്യത്തെ സത്ഗുരുവിൻെറ ആരാധനയാൽ വീക്ഷിക്കാം.

454 - മനസ്സിനെ ഗുരുവിന്ന് സമർപ്പിച്ചപ്പോൾ, ശരീരവും സമർപ്പിതമായി;
ഇപ്പോൾ ഗുരുവിന്ന് സമർപ്പിക്കാൻ ഒന്നും ശേഷിച്ചിട്ടില്ല.

455 - സത്ഗുരുവിൻെറ ജ്ഞാനം നിറഞ്ഞ വാക്യങ്ങൾ നീ ശ്രവിച്ചില്ല;
തൻെറ അർത്ഥമില്ലാത്ത വാർത്തകളെ പിടിച്ചു നില്ക്കുന്നു;
കബീർ പറയുന്നു: അങ്ങനത്തെ മനുഷ്യൻ മാർഗ്ഗം തെററിയേ നടക്കു.

456 - കബീർ പറയുന്നു: സത്ഗുരുവിൻെറ ഉപദേശങ്ങൾ ഇല്ലാതെ,
ദേവത, മുനി, മനുഷ്യരും സത്ഗതി പ്രാപിക്കുകയില്ല;
ബ്രഹ്മാ, വിഷ്ണു, മഹേഷ് തുടങ്ങി എല്ലാ ജീവജാലങ്ങളും,
സത്ഗുരുവിൻെറ അനുഗ്രഹത്തെ കാംക്ഷിക്കുന്നു.

457 - കബീർ പറയുന്നു: ഹെ, പ്രാണി, മോക്ഷം കിട്ടണമെങ്കിൽ,
സത്ഗുരുവിനെ തേടി എടുത്ത്, ജ്ഞാനം നേടു;
ആ ജ്ഞാനം, ജനന-മരണ ചക്രത്തിൽ നിന്ന് മുക്തി തരും.

458 - കബീർ പറയുന്നു: ശിഷ്യൻ ഗുരുവിനെ പൂജിക്കുന്നു,
ഗുരു എല്ലാ സാധുക്കളേയും പൂജിക്കുന്നു;
ഗുരു-ശിഷ്യന്മാരുടെ മനസ്സ് അഗാധവും, സീമയില്ലാത്തതും ആണ്.

459 - കബീർ പറയുന്നു:
ഏതൊരുവൻെറ ഹൃദയത്തിൽ ജ്ഞാനം ഉദിക്കുന്നില്ലയോ.
മനസ്സിൽ ശ്രദ്ധാഭാവം വരുന്നില്ലയോ,
ആ ശിഷ്യന്ന് സത്ഗുരു ഉപദേശിക്കുന്നത് വ്യർത്ഥമാണ്.
ചുററിയെ ഉരച്ചുരച്ച് കോടാലി ആക്കുവാൻ കഴിയുകയില്ലല്ലോ.

460 - കബീർ പറയുന്നു: ശിഷ്യൻ ലുബ്ദനും, ഗുരു സ്വാർത്ഥിയും ആയാൽ,
മലിനതയുടെ കളങ്കത്തെ, മലിനതയാൽ നീക്കുന്നതു പോലെ ആയി.

461 - കബീർ പറയുന്നു: ഞാൻ ദേശാടനം ചെയ്യുമ്പോൾ,
ആർക്കും ബാഹ്യസുഖങ്ങളിൽ കുറവു കണ്ടില്ല;
എന്നാലും, ആരെ നോക്കി എൻെറ മനസ്സിൽ സന്തോഷം വരുമോ,
അങ്ങനെയുള്ളവരെ തീരെ കണ്ടില്ല;
ഒരു സമയം അങ്ങനത്തെ ജനങ്ങൾ നിശ്ശേഷം ഇല്ലാതെ ആയോ?

462 - കബീർ പറയുന്നു: ഗുരു ഭക്തിയില്ലാത്തവർ,
അടുത്ത ജന്മത്തിൽ നായയുടെ ശരീരമെടുത്ത്,
വീഥിതോറും കുരച്ച് കുരച്ച് നടക്കും;
അവർക്ക്, ആരും ഒരു കഷ്ണം റൊട്ടി പോലും കൊടുക്കുകയില്ല.

463 - കബീർ പറയുന്നു: മൂടുപടം ധരിച്ച് വസിക്കുന്ന സ്ത്രീകൾക്ക്,
സത്ഗുരുവിൻെറ ജ്ഞാനോപദേശങ്ങൾ ലഭിക്കാത്തതിനാൽ,
ജന്മസാഫല്യം കിട്ടുന്നില്ല.

464 - കബീർ പറയുന്നു:
തുള്ളി തുള്ളിയായി മഴ കല്ലിലും, മണ്ണിലും വീഴുന്നു;
മണ്ണ് മഴവെള്ളത്തിൽ ചേരുന്നു, കല്ലിന്ന് ഒരു വ്യത്യാസവും വരുന്നില്ല.
അതുപോലെ കഠോരസ്വഭാവം ഉള്ളവൻ, ആരോടും ചേരുന്നില്ല.

465 - കബീർ പറയുന്നു:
കഠോരഹൃദയം ഉള്ളവൻെറ വാണിയിൽ, ജ്ഞാനം ഉണ്ടാവുകയില്ല;
ജ്ഞാനികൾ സഹൃദയർ ആയിരിക്കും, അവരുടെ വാണിയിൽ
ജ്ഞാന-ധ്യാനങ്ങൾ നിറഞ്ഞിരിക്കും.

466 - കബീർ പറയുന്നു:
പശുക്കളെ പാലിക്കുന്നവർക്ക്, വിദ്യാഭ്യാസം ഇല്ലെങ്കിലും,
ജ്ഞാനികൾ അവരെ ബഹുമാനിക്കുന്നു;
തരിശു നിലത്തിൽ ഇരട്ടി വിത്ത് വിതച്ചാലും, വിളയാത്തതുപോലെ,
മൂഢരുടെ വാർത്തകളിലും, ജ്ഞാനികൾ  കോപിക്കുകയില്ല.

467 - കബീർ പറയുന്നു: നായ സർവ്വവും തിന്നുന്നതുപോലെ,
അജ്ഞാനികളും കൊള്ളാത്തതെല്ലാം പറയുന്നു;
അമ്പലത്തിൽ കാക്ക വിസർജ്ജിച്ചാലും,
അമ്പലം അപവിത്രമാവുന്നില്ലല്ലോ.

468 - കബീർ പറയുന്നു: ദുഷ്ടജനങ്ങളുടെ സഭയിൽ പോവരുത്;
പശുത്തൊഴുത്തിൽ കഴുതയും, മാനും, പശുവും ചേർന്നിരിക്കുമോ?

469 - കബീർ പറയുന്നു: ഹെ, പ്രാണി, വാശി പിടിക്കേണ്ട;
വാശിയാൽ നഷ്ടമേ വരുകയുള്ളൂ;
വാശിയെ ത്യജിച്ചാൽ, സത്ഗുരുവിൽ നിന്ന് ജ്ഞാനമായ
അമൂല്യരത്നം എളുപ്പം കിട്ടും.

470 - കബീർ പറയുന്നു: വിവിധ വിചാരങ്ങൾ ഉള്ളവർ വീട്ടിൽ ഇരുന്നാൽ,
അവിടെ  സുഖ-ശാന്തി ഇല്ലാതാവുന്നു;
ഒരേ വീട്ടിൽ, രണ്ടു വിവിധ മതവിശ്വാസികൾ ഇരുന്നാൽ,
ആ വീട്ടിൽ നിന്ന് ഭക്തിയും, ശാന്തിയും മറഞ്ഞുപോവും.

471- കബീർ പറയുന്നു: ഗൃഹനായിക ദുഷ്ട മനസ്സ് ഉള്ളവളായാൽ,
ഗൃഹനായകൻ അവളുടെ ഭൃത്യൻ പോലെ ആവുന്നു;
ഇതിനെ പതി-ഭക്തി എന്നോ, പതി-വിവശത എന്നോ പറയാം.

472 - കബീർ പറയുന്നു: നെയ്യ് കണ്ണുകൊണ്ട് കാണുവാൻ നന്നായിരിക്കും;
പക്ഷേ, എണ്ണ വായിൽ ഇടാനും കൂടി പറ്റുകയില്ല.
ഇതേപോലെ, സാധുവോട് വാദ-പ്രതിവാദം ചെയ്യാം,
പക്ഷേ, ദുഷ്ടജനങ്ങളോട് മൈത്രി വെക്കരുത്.

473 - കബീർ പറയുന്നു:
സാധുവിനെ കണ്ട ദിവസം വളരെ നല്ല ദിവസമാണ്;
പൂർണ്ണസന്തോഷത്തോടെ സാധുവിനെ സ്വീകരിക്കു;
മനസ്സിലെ ദുഷ്ടവിചാരങ്ങൾ അകന്നുപോവും.

474 - കബീർ പറയുന്നു: സംശയവും, അഭിമാനവും മനസ്സിൽ വെക്കാതെ,
സാധുവിനെ ദർശിക്കു;
പരിശ്രമത്താൽ ലക്ഷ്മീകടാക്ഷം (ധനം) ലഭിക്കുന്നു,
ആലസ്യത്താൽ എല്ലാം നഷ്ടമാവുന്നു.

475- കബീർ പറയുന്നു: നിൻെറ വീട്ടിൽ വരുന്ന സാധുക്കളെ,
ഒന്നും കൊടുക്കാതെ മടക്കി അയക്കരുത്;
നിനക്ക് കഴിവുള്ളപോലെ ദാനം ചെയ്യു;
ഈ ധർമ്മത്തെ മനസ്സിൽ ദൃഢമായി സ്ഥാപിക്കു.

476 - കബീർ പറയുന്നു:

സാധുക്കൾക്ക് ദാനം ചെയ്യുന്നതിൽ പിശുക്ക് കാണിക്കരുത്;
നിൻെറ ആഹാരത്തിൻെറ ഒരു ഭാഗമായാലും,
നിൻെറ വസ്ത്രത്തിൻെറ ഒരു കഷ്ണമായാലും ദാനം ചെയ്യു.

477 - കബീർ പറയുന്നു: ലവംഗം, ഏലക്കായ, വേപ്പിൻകമ്പ്, മണ്ണ്, വെള്ളം,
എന്നിവ കൊടുത്ത് സന്ത്ജനങ്ങളെ സേവിക്കു;
സങ്കോചം ഇല്ലാതെ സേവിക്കു, നിനക്ക് കാർയ്യസിദ്ധി ലഭിക്കും.

478 - കബീർ പറയുന്നു:
സാധു വരുന്നത് കണ്ട്, എൻെറ ശരീരത്തിൽ ഉത്സാഹം നിറഞ്ഞു;
മനസ്സിലെ വ്യാകുലതകൾ നീങ്ങി, നേത്രങ്ങളിൽ പ്രേമാശ്രു നിറഞ്ഞു.

479 - കബീർ പറയുന്നു:
സാധുവിൻെറ നാമം അഗാധസമുദ്രമാണ്, രത്നങ്ങൾ നിറഞ്ഞതുമാണ്;
സാധുവിൻെറ ഗുണങ്ങളെ ഗ്രഹിക്കാതെ,
അവഗുണങ്ങളെ തേടുന്നവർ ഭാഗ്യഹീനരാവുന്നു.

480 - കബീർ പറയുന്നു: സാധു വൃക്ഷവും, സാധുവിൻെറ ജ്ഞാനം ഫലവും,
സാധുവിൻെറ വിചാരങ്ങൾ കുളർമ്മയുള്ള നിഴലും ആണ്.
ലോകത്തിൽ സാധു ഇല്ലെങ്കിൽ, ലോകം നിർജ്ജീവമായിരിക്കും.

481 - കബീർ പറയുന്നു: സാധുജനങ്ങൾ പരമാർത്ഥികളും,
സത്ഗുണസസമ്പന്നരും, പരോപകാരികളും ആണ്;
അവരുടെ വചനങ്ങൾ മനശ്ശാന്തി നൽകുന്നു.

482 - കബീർ പറയുന്നു: സാധുജനങ്ങളുടെ കുടിലുകൾ,
ദുഷ്ടജനങ്ങളുടെ ഗ്രാമത്തേക്കാളും ധന്യമാണ്;
ചന്ദനമരത്തിൻെറ ഒരു കഷ്ണം,
മുള്ളുമരത്തിൻെറ കാട്ടിനേക്കാളും, ഉത്തമമാണ്.

483 - കബീർ പറയുന്നു:
വേദങ്ങളും, ബ്രഹ്മാവും, ആദിശേഷനും, ശിവനും, ഗീതയും,
ആ പരബ്രഹ്മത്തിൻെറ രഹസ്യം വർണ്ണിക്കാൻ അശക്തരായി;
സാധു-സന്ത് ഭക്തിമാർഗ്ഗത്തിൽ മുങ്ങി ആ രഹസ്യം അറിയുന്നു.
ഭക്തിയാണ് ഏററവും വലിയ ശക്തി.

484 - കബീർ പറയുന്നു:
ഹെ, ജീവനേ, നീ എൻെറ ദേഹത്തിൽ നിന്ന് പോയാലും,
എനിക്ക് സമ്മതം തന്നെ; പക്ഷേ, ജ്ഞാനി-സന്ത് ജനങ്ങളോടുള്ള.
സംഗതിയിൽ നിന്ന് ഞാൻ ജന്മജന്മാന്തരം പിരിയാതിരിക്കണം.

485 - സാധുവും, സിദ്ധനും വ്യത്യസ്യരാണ്;
സാധുവിൻെറ വിചാരങ്ങൾ സർവ്വോത്തമവും,
സിദ്ധൻെറ വിചാരങ്ങൾ സ്വന്തം ഗുണത്തിനും ആണ് ;
സാധു "സമസ്ത ലോകാൻ സുഖിനോ ഭവന്തു" എന്ന് പ്രാർത്ഥിക്കുന്നു.

486 - കബീർ പറയുന്നു: സാധുജനങ്ങൾ മാന-അപമാനങ്ങളെ ഗണിക്കാതെ,
മററുള്ളവരെ ആദരിക്കുന്നു; തങ്ങളിൽ നിന്ന് പ്രതീക്ഷിക്കുന്നവർക്ക്,
ജ്ഞാനോപദേശങ്ങൾ നൽകി, സന്മാർഗ്ഗത്തിലേക്ക് നയിക്കുന്നു.

487 - കബീർ പറയുന്നു: സംസാരികളുടെ സ്വഭാവവും, വ്യവഹാരങ്ങളും,
സാധുജനങ്ങളെ ബാധിക്കുന്നില്ല;
ഏതു സാധു തൻെറ ജ്ഞാനത്തിലും, സാധുത്വത്തിലും അഭിമാനിക്കുന്നുവോ,
അവനെ സാധുവായി വീക്ഷിക്കേണ്ടാ.

488 - കബീർ പറയുന്നു: ഇന്ദ്രിയനിഗ്രഹവും, കോമളഹൃദയവും,
സർവ്വസമയത്തും നല്ല ആചരണ-വിചാരങ്ങളും,
സന്ത് ജനങ്ങൾക്കുളള സത്ഗുണങ്ങളാണ്.

489 - കബീർ പറയുന്നു:
ചിലർ വികാരികളായും, ചിലർ നിർവികാരികളായും വരുന്നു;
സാധു അതൊന്നും ഗണിക്കാതെ എല്ലാവർക്കും നന്മ ചെയ്യുന്നു.

490 - കബീർ പറയുന്നു: കോടി കോടി ദുർജ്ജനങ്ങളോട് ഇടയിലിരുന്നാലും,
സന്ത്, തൻെറ സത്സ്വഭാവത്തെ ഉപേക്ഷിക്കുന്നില്ല;
ചന്ദനമരത്തെ സർപ്പം ചുററിയിരുന്നാലും,
ചന്ദനത്തിൻെറ ശീതളത കുറയുന്നില്ലല്ലോ.

491 - കബീർ പറയുന്നു: താമരയുടെ ഇലയെ വെള്ളം നനക്കാത്തതുപോലെ,
ലോകത്തിലെ വികാരങ്ങൾ സന്ത്ജനങ്ങളുടെ മനസ്സിനെ നനക്കുന്നില്ല.
യജമാനിയുടെ കുഞ്ഞിനു പാലു കൊടുക്കുന്ന ജോലിക്കാരി,
ആ കുഞ്ഞിനോട് മാതൃസ്നേഹം കാണിക്കുന്നില്ലല്ലോ.

492 - കബീർ പറയുന്നു: എങ്ങനെ പശുവിൻെറ കിടാവ്,
തൻെറ അമ്മയുടെ അകിടിൽ നിന്ന് രക്തത്തെ അല്ലാതെ,

പാല്യമാത്രം കുടിക്കുന്നുവോ, അതുപോലെ സാധുവും,
ലോകത്തിലെ അവഗുണങ്ങളെ നീക്കി, സത്ഗുണങ്ങളെ ഗ്രഹിക്കുന്നു.

493 - കബീർ പറയുന്നു:
അകത്തിലെ ഭാവങ്ങൾ മുഖത്തിൽ കാണുന്നതുപോലെ,
ഹൃദയത്തിലെ ഭാവവും, പുറത്തുകാണുന്ന ഭാവവും,
വ്യത്യാസം ഇല്ലാതെ ഒരുപോലെ ഇരിക്കണം.

494 - കബീർ പറയുന്നു: പെരുമ്പറ, ഉടുക്ക്, ചെണ്ട, ശഹനായി, കുഴൽ,
എന്നീ വാദ്യങ്ങളിൽ നിന്ന് വരുന്ന ശബ്ദങ്ങൾ തിരിച്ചു പോവുന്നില്ല;
അതേപോലെ സാധു, പതിവ്രത, യുദ്ധത്തിന്ന് ഇറങ്ങിയ വീരൻ,
എന്നിവർ മുന്നോട്ട് വെച്ച അടികൾ, പിന്നോട്ട് വലിക്കുകയില്ല.

495 - കബീർ പറയുന്നു: സന്ത് സമാഗമം വളരെ സുഖദായകമാണ്;
മററു ലൌകീകസുഖങ്ങൾ അതിനു തുല്യമല്ല.
ഹംസം മാനസരോവരിൽ വസിക്കുന്നു;
കൊററികൾ എല്ലാ സ്ഥലത്തും ചുററിത്തിരിയുന്നു.

496 - കബീർ പറയുന്നു:
സന്ത്ജനങ്ങളുടെ സമാഗമം ഇല്ലാത്ത, ദിവസങ്ങൾ ശൂന്യമായി;
ജ്ഞാനം ലഭിക്കാത്ത ജീവിതം മൃഗതുല്യമായി;
ഭക്തി ഇല്ലാതെ മനസ്സ് അങ്ങോട്ടും, ഇങ്ങോട്ടും വട്ടം തിരിയുന്നു.

497 - കബീർ പറയുന്നു: ആശ-നിരാശകളേയും, മായാ-മോഹങ്ങളേയും,
മാന-അഭിമാനത്തേയും, ഹർഷ-ശോകത്തേയും, ഗണിക്കാതേയും,

പരനിന്ദ ചെയ്യാതേയും, ജീവിക്കുന്നവനാണ് 'സന്ത്'.

498 - കബീർ പറയുന്നു: സ്ത്രീസംഗമത്തിൽ നിന്ന് അകന്നും, ഏകാന്തവാസിയും, ശാന്തമനസ്സും ഉള്ള 'സന്ത് ശിരോമണി' യുടെ ആത്മപ്രകാശം സർവ്വസ്ഥലത്തും എത്തുന്നു.

499 - കബീർ പറയുന്നു: സാധുസംഗമത്തിന്ന് പോവുന്നവൻെറ ഓരോ കാലടികളും, അശ്വമേധയജ്ഞത്തിൻെറ ഫലം നൽകുന്നു. സന്ത് വചനവും, സന്ത് ദർശനവും മുക്തിദ്വാരങ്ങളാണ്.

500 - സാധു-സന്ത് ജനങ്ങൾ മനുഷ്യരുടെ പ്രേമത്താൽ ആകർഷിതരാണ്; എവിടെ പ്രേമ-ഭക്തി ഭാവം ഉണ്ടോ, അവിടെ അവരും ഉണ്ട്.

***************************